REGD. No. M. 4374.

Annual Subscription Rs. 5/-

# മാപ്പിളറിവ്യു

# MAPPILLA REVIEW

VOL 4 | AUGUST 1944 | No. 4



Printed by K. A. KRISHNAN at the Empire Press, Calicut. Edited & Published by K. ABUBUCKER.

# Contents

## രണ്ടാം സമരമുന്നണി!
## മൂന്നാം സമരമുന്നണി!!
## നാലാം സമരമുന്നണി!!!
## അഞ്ചാം സമരമുന്നണി!!!!

ഇവയിലെല്ലാമുള്ള ഭടന്മാക്കും
സുഖസൌകര്യങ്ങൾ നൽകണം

അതുകൊണ്ടു്
കൂടുതൽ പണം ആവശ്യമായിവന്നിട്ടുണ്ടു്

## ഗവണ്ണരുടെ യുദ്ധഫണ്ടി
## ലേയ്ക്കു സംഭാവനകൾ നൽകുക

# മാപ്പിള റവ്യൂ

പുസ്തകം 4. | 1944 ആഗസ്റ്റ് | ലക്കം 4.


# പരിശുദ്ധ റംസാൻ

എം. എം.

“റംസ്” എന്ന അറബി പദത്തിന്റെ അർത്ഥം കത്തിക്കുകയെന്നാണ്. മനുഷ്യന്റെ ശാരീരികവും ലൌകികവുമായ ദുരാഗ്രഹങ്ങളെയും ദുഷ്പ്രവൃത്തികളെയും ദഹിപ്പിച്ചു ആത്മനിയന്ത്രണം സമ്പാദിക്കുകയെന്നാണിതിന്റെ വിവക്ഷ. വ്രതാനുഷ്ഠാനംമൂലം ഈ പരമലക്ഷ്യം പ്രാപിക്കുക പ്രാർത്ഥനപോലെ മുസൽമാന്ന് നിർബ്ബന്ധമായ ഒരനുഷ്ഠാനമാണ്. ഒരു മാസം മുഴുവനും മുസൽമാൻ വ്രതം അനുഷ്ഠിക്കേണ്ടതാണ്. എല്ലാ മതങ്ങളിലും വ്യത്യസ്ത സാഫല്യങ്ങൾക്കുവേണ്ടി വ്രതം ആചരിക്കുന്ന സമ്പ്രദായമുണ്ട്.

ആദ്ധ്യാത്മികവും ധാർമ്മികവുമായ കാരണങ്ങളാണ് ഇസ്ലാംമതവ്രതത്തിന്റെ മൂലാധാരം. നിരാഹാരവ്രതവും വ്രതവും തമ്മിൽ മൌലികമായ വ്യത്യാസമുണ്ട്. പട്ടിണി വ്രതമൊ വ്രതംപട്ടിണിയൊ അല്ല. കുചേലകുബേര വ്യത്യാസമെന്യെ ഇസ്ലാമിൽ വ്രതാനുഷ്ഠാനം നിർബ്ബന്ധമാണ്. ശാരീരികവും മാനസികവും ആദ്ധ്യാത്മീകവുമായ ഒരു കാര്യമാണത്. വിശപ്പും ദാഹവും ശമിപ്പിക്കുന്നതിൽനിന്നും വ്രതം അനുഷ്ഠിക്കുന്നയാൾ വിമുക്തനായിരിക്കുന്നത് അല്ലാഹുവിന്റെ സാന്നിദ്ധ്യബോധം ഒന്നുകൊണ്ടു മാത്രമല്ല; വ്രതാനുഷ്ഠാനംമൂലം നമ്മുടെ സഹനശക്തി വർദ്ധിക്കുകയും ആത്മനിയന്ത്രണം സാധിക്കുകയുംചെയ്യുന്നതുകൊണ്ടുകൂടിയാണ്. വ്രതാനുഷ്ഠാനംമൂലം നമുക്ക് ധാർമ്മികവിജയം കരഗതമാകുന്നു. വ്രതാനുഷ്ഠാനംകൊണ്ടു ശാരീരികമായ ഇച്ഛകളെ നിയന്ത്രിക്കുവാനും, അതേസമയം ശരീരത്തിലെ മലീനപദാർത്ഥങ്ങളെ വിസർജ്ജിക്കുന്നതിനുംകൂടി കഴിയുന്നു. മനസ്സും ശരീരവും ഒരേസമയം ശുദ്ധീകരിക്കുവാൻ വ്രതത്തിനുള്ള ശക്തി ശ്ലാഘാർഹമാണ്. വ്രതാനുഷ്ഠാനംമൂലം പല സുഖക്കേടുകൾക്കും ആശ്വാസം സമ്പാദിക്കാമെന്ന് ഭിഷഗ്വരന്മാർ അഭിപ്രായപ്പെടുന്നത് ഇതുകൊണ്ടാണ്.

മുസ്ലിം പഞ്ചാംഗത്തിലെ ഏററവും പരിപാവനമായ മാസമാണ് റംസാൻ. ഈ മാസത്തിലാണ് നബി (സ)ക്കു പരിശുദ്ധ ഖുർആൻ ദൈവദൂതൻ വഴി അറിയിച്ചുകൊടുത്തത്. സമത്വം, സ്വാതന്ത്ര്യം, സാഹോദര്യം ഇവയുടെ മൂലപ്രമാണമത്രെ ഈ ദിവ്യഗ്രന്ഥം. മുസൽമാന്റെ സാമൂഹ്യവും, സാമ്പത്തികവും മതപരവുമായ നിയമസമുച്ചയമാണ് ഖുർആൻ. മററു മതഗ്രന്ഥങ്ങളിൽ ബുദ്ധിമാന്മാരെന്നഭിമാനിക്കുന്ന മനുഷ്യർ ഒരു കക്ഷിയുടെ വാദവിജയാർത്ഥം പല വ്യതിയാനങ്ങളും വരുത്തിയിട്ടുണ്ടെന്നുള്ളത് അവിതർക്കിതമായി തെളിഞ്ഞുകഴിഞ്ഞിട്ടുണ്ട്. എന്നാൽ ഖുർആൻ ഒരു “വള്ളിക്കൊ പുള്ളിക്കൊ” ഇതേവരെ യാതൊരു വ്യത്യാസവും കൂടാതെയിരിക്കുന്നുവെന്നുള്ളത് തന്നെയാണതിന്റെ ശ്രേഷ്ഠതക്കും ദിവ്യകർത്തൃത്വത്തിനുമുള്ള ഒരു വലിയ ലക്ഷ്യം. ഖുർആൻ അവതരിച്ചത് ഈ മാസത്തിലായതുകൊണ്ടും റംസാൻ ശ്രേഷ്ഠവും പരിപാവനവുമാണ്. “ലൈയിലത്തുൽ ഖദർ” (മഹത്തായരാത്രി) ഖുർആന്റെ ആവിർഭാവ രാത്രിയാണ്.

“സക്കാത്ത്” ഇസ്ലാമിന്റെ ശ്രേഷ്ഠമായ തത്വങ്ങളിൽ അതിപ്രധാനമായ ഒന്നാണ്. ധനികന്മാർ അവരുടെ മുതലിന്റെ നാല്പതിലൊരു ഭാഗം അർഹന്മാരും ദരിദ്രരുമായ അവരുടെ സഹോദരർക്ക് നൽകേണ്ടതാണ്. ഇത് ഇസ്ലാം നിർബ്ബന്ധമായി അനുഷ്ഠിക്കുവാൻ കല്പിച്ചിട്ടുള്ളതാണ്. സക്കാത്ത് വിതരണം ചെയ്യുമ്പോൾ അത് അർഹന്മാർക്ക് കിട്ടേണ്ട കാര്യത്തിൽ കൂടുതൽ ശ്രദ്ധപതിപ്പിക്കേണ്ടതാണ്. വിധവകളും അനാഥകുട്ടികളും സക്കാത്തിനു സർവ്വദാ അർഹന്മാരാണ്. സക്കാത്തിന്റെ നാനാ വശങ്ങളും പ്രശംസാവഹമാണ്. സക്കാത്ത് “സ്ഥിതിസമത്വവാദം” പ്രയോഗത്തിൽ വരുത്തുകയാണ് ചെയ്യുന്നത്. ധനികന്മാർ അവരുടെ മുതലുകളുടെ ഉടമസ്ഥന്മാരല്ലെന്നും

അവർ വെറും 'ട്രസ്റ്റി'മാരാണെന്നും സക്കാത്ത് നമ്മെ പഠിപ്പിക്കുന്നു. അടിമകളെ മോചിപ്പിക്കുവാൻ സക്കാത്ത് വളരെ സഹായകമായിത്തീർന്നിട്ടുണ്ട്. പാശ്ചാത്യരാജ്യങ്ങൾ പിന്നീടു ഈ സമ്പ്രദായം അനുകരിച്ചുവെങ്കിലും അടിമത്തം ഒരു തരത്തിലല്ലെങ്കിൽ മറെറാരു തരത്തിൽ ഇന്നും പാശ്ചാത്യരാജ്യങ്ങളിൽ നിലകൊള്ളുന്നു. അടിമകളെ മോചിപ്പിക്കുന്നതിലും അവരുടെ സാമുദായികാവകാശ സമ്പാദനത്തിനും ഇസ്ലാം ചെയ്തിട്ടുള്ള സേവനം സ്മരണീയമാണ്.

ത്യാഗസമ്പൂർണ്ണമായ ഈ മാസത്തിന്റെ പര്യവസാനം സുഖസന്തോഷത്തിലും സംതൃപ്തിയിലും കൊണ്ടാടേണമെന്നുള്ള ഇസ്ലാമികശാസനം ഏററവും സ്വാഭാവികമായിട്ടുണ്ടു. യാതൊരു മുസ്ലിമും അന്നു പട്ടിണിക്കു വിധേയനാവാതിരിപ്പാൻ അന്നത്തെ ചെലവ് കഴിച്ച് ബാക്കിയുള്ള ധനത്തിൽനിന്നു ഒരു ക്ലിപ്തഭാഗം സക്കാത്തു കൊടുക്കുന്നതിനു തന്റെ അനുയായികളോടു ഇസ്ലാം ശാസിക്കുന്നു. ഭക്ഷണധാന്യങ്ങൾ നിശ്ചിതമായി വിഹിതം ചെയ്തിരിക്കുന്ന ഈ സന്നിഗ്ദ്ധവേളയിലും തന്റെ സഹോദരൻ പെരുന്നാൾദിവസം പട്ടിണിക്കു വശംവദനാവാതെ കഴിക്കുന്നതിനുള്ള ചുമതല ഓരോ മുസ്ലിമിനുമുണ്ട്. റേഷൻ അധികൃതന്മാരുടെ സവിശേഷശ്രദ്ധ ഇക്കാര്യത്തിൽ പതിയേണ്ടിയിരിക്കുന്നു.

"സമത്വതത്വം" പ്രയോഗത്തിൽ വരുത്തുവാൻ ഇസ്ലാം, മനുഷ്യസാഹോദര്യം പ്രസംഗിക്കുകയും പ്രവർത്തിക്കുകയും ചെയ്തു.

'ഈദുൽഫിത്തർ' മഹാദിനം നമുക്കു സന്തോഷവും സമാധാനവും പ്രദാനം ചെയ്യട്ടെ. ഈ ദിനത്തിന്റെ ഉദയവേള നമ്മിൽ കർത്തവ്യബോധം അങ്കുരിപ്പിക്കുമാറാകട്ടെ. ഐക്യത്തിന്റെയും സ്നേഹത്തിന്റെയും ആശയുടേയും ദിവ്യനാളം നമ്മിൽ നിതരാം ശോഭിക്കട്ടെ.

* ഇംഗ്ലീഷിൽ നിന്ന്.

# ഇന്ത്യക്കാരുടെ വ്യാവസായികസ്വപ്നം

വറുഗീസ് കളത്തിൽ, എം. എ.

ഇന്ത്യക്കാരായ നമ്മുടെ സാമ്പത്തികാവസ്ഥ ആശങ്കാജനകമായിത്തീർന്നിരിക്കുന്നു. അമേരിക്കയിൽനിന്നും ബ്രിട്ടനിൽനിന്നും വമ്പിച്ച സഹായങ്ങൾ വന്നുചേരുമെന്നു പ്രതീക്ഷിച്ചുകൊണ്ടു നമ്മുടെ നേതാക്കളിൽ ചിലർ പുതിയ പുതിയ പദ്ധതികൾ സൃഷ്ടിക്കുന്നതിൽ ബദ്ധശ്രദ്ധരായിരിക്കുന്നു. ഒരു പദ്ധതി ഇപ്പോൾ വിശ്വവിഖ്യാതമായിത്തീർന്നുകഴിഞ്ഞു. അതിനെയാണു് നാം ബോംബെ പദ്ധതി എന്നു പറയുന്നതു്. നമ്മുടെ ജീവിതത്തോതിനെ ഉയർത്തുന്നതിനും വ്യാവസായികമായി രാജ്യത്തെ പരിപുഷ്ടിപ്പെടുത്തുന്നതിനും വേണ്ടി ഉണ്ടാക്കപ്പെട്ട ഒരു പദ്ധതിയാണിതു്. വൈദേശിക സഹായം ലഭിച്ചില്ലെങ്കിൽ ഈ പദ്ധതിയും പരാജയപ്പെടുവാൻ ഇടയുണ്ടു്.

ഇന്ത്യയുടെ വകയായി ബ്രിട്ടനിൽ 1000കോടിക. മിച്ചമുള്ളതു പദ്ധതിക്കാവശ്യമുള്ള മൂലധനത്തിന്റെ ഒരംശമായിട്ടാണു് ഇവർ കണക്കാക്കുന്നതു്. വ്യാവസായികോല്പന്നങ്ങൾ തന്നു ഈ കടംവീട്ടിക്കൊള്ളാമെന്നു ബ്രിട്ടീഷ് ഗവമ്മെണ്ടിനു് അഭിപ്രായമുണ്ടു്. അങ്ങനെ സമ്മതിക്കുകയാണെങ്കിൽതന്നെ വളരെക്കാലംകൊണ്ടു മാത്രമേ ഈ കടംവീട്ടുവാൻ സാധിക്കയുള്ളു.

ഒരു സർവ്വരാജ്യ നാണയഫണ്ടു ഉണ്ടാക്കുകയാണെങ്കിൽ, സ്റ്റെർലിങ്ങ് മിച്ചത്തിന്റെ ഒരംശമെങ്കിലും ബ്രിട്ടീഷു ഗവമ്മെണ്ടിൽനിന്നും വിമുക്തമാക്കാമായിരുന്നു. അങ്ങനെ വിമുക്തമാക്കുന്ന സംഖ്യകൊണ്ടു അമേരിക്കയിൽനിന്നോ മറ്റേതെങ്കിലും രാജ്യത്തുനിന്നോ നമുക്കു ആവശ്യമുള്ള സാധനങ്ങൾ വാങ്ങാമായിരുന്നു. എന്നാൽ ഇന്ത്യയുടെ പ്രതിനിധിയായി സർവ്വരാജ്യനാണയസമ്മേളനത്തിൽ സംബന്ധിച്ച മി. ഏ. ഡി. ഷ്റോഫ് സർവ്വരാജ്യനാണയഫണ്ടുണ്ടാക്കുവാൻ ചെയ്ത ശ്രമം വിഫലമാവുകയാണുണ്ടായതു്.

വേറൊരുവിധത്തിൽ ആലോചിക്കുമ്പോൾ, സ്റ്റെർലിങ്ങ് മിച്ചത്തിൽ നാം കൂടുതലായിട്ടാശ്രയിക്കുന്നതു ബുദ്ധിപൂർവ്വകമാണോ എന്നു സംശയം തോന്നുന്നു. ഈ വമ്പിച്ച സംഖ്യയെ ലഘൂകരിക്കുവാൻ ബ്രിട്ടീഷ് ധനകാര്യവിദഗ്ദ്ധന്മാർക്കു വലിയ പ്രയാസമുണ്ടായിരിക്കയില്ല. അവർ 41ക.ക്കു വാങ്ങിയ സ്വർണ്ണം ഇപ്പോൾ റിസേർവ്വ് ബാങ്കുവഴിയായി 75ക.ക്കു വില്ക്കുന്നു. ഈ വ്യാപാരത്തിൽനിന്നും അവർക്കു അമിതമായ ലാഭം കിട്ടുന്നതാണു്. ഇപ്രകാരം ധനപരമായ തന്ത്രങ്ങളാൽ ഒരു പക്ഷേ, സ്റ്റെർലിംഗ് മിച്ചം നിസ്സാരമായ ഒരു സംഖ്യയായി പരിണമിച്ചേക്കാം. അല്പം മിച്ചം പിന്നെയും ശേഷിക്കുന്നപക്ഷം ബ്രിട്ടീഷ് വ്യാവസായികോല്പന്നങ്ങൾ ചെലവാക്കുവാൻ അതൊരു മാർഗ്ഗവുമായിരിക്കും.

നമ്മുടെ മറ്റൊരാശാസങ്കേതം അമേരിക്കയാണു്. അവിടെവച്ചാണല്ലോ നാണയസമ്മേളനം നടക്കുന്നതു്. ഇന്ത്യയെ സംബന്ധിച്ച അമേരിക്കയുടെ മനോഭാവം ഏപ്രകാരമാണെന്നറിയുവാൻ മി. ഏ. ഡി. ഷ്റോഫിനു് സാധിച്ചിട്ടുണ്ടു്. അദ്ദേഹം അവിടെനിന്നും കറാച്ചിയിൽ വന്നിറങ്ങിയപ്പോൾ ചെയ്ത പ്രസ്താവന ഇപ്രകാരമാണു്:—"അമേരിക്കയിൽനിന്നും ഇന്ത്യയ്ക്കു് എന്തെങ്കിലും സഹായം ലഭിക്കുമെന്നു ഇന്ത്യക്കാർ വിചാരിക്കുന്നുവെങ്കിൽ, അതു വെറും മിഥ്യാസ്വപ്നമാണു്." ഈ പ്രസ്താവന ദിവാസ്വപ്നം കണ്ടുകൊണ്ടിരുന്ന വ്യവസായപ്രമുഖന്മാരെ നിരാശപ്പെടുത്തുമെന്നുള്ളതിൽ സംശയമില്ല. എങ്കിലും, അമേരിക്കൻ മനോഭാവത്തെക്കുറിച്ചുള്ള ഈ പച്ചപ്പരമാർത്ഥം നമ്മെ അറിയിച്ചതിൽ മി. ഷ്റോഫിനോടു, ഇന്ത്യൻ വ്യവസായലോകം എന്നെന്നും കടപ്പെട്ടിരിക്കുന്നു.

അമേരിക്കൻ ധനകാര്യവിദഗ്ദ്ധന്മാർ അവിടേയും ചില പദ്ധതികൾ രൂപീകരിക്കുന്നുണ്ടെന്നുള്ളതു് നാം വിസ്മരിച്ചുകൂടാ. അവരുടെ പദ്ധതികളുടെ പരിധിക്കുള്ളിൽ ഇന്ത്യയും ഉൾപ്പെട്ടു എന്നു വരാം. അവരുടെ പദ്ധതിപ്രകാരം അമേരിക്കൻ വ്യാവസായികോല്പന്നങ്ങൾ വിറ്റഴിക്കുവാനുള്ള വലിയ കമ്പോളങ്ങളിൽ ഒന്നായിട്ടു് ഇന്ത്യയെ അവർ ഗണിക്കുന്നുണ്ടായിരിക്കണം. അതു് ഇന്ത്യയോടുള്ള സ്നേഹംകൊണ്ടാണെന്നു നാം തെറ്റിദ്ധരിക്കരുതു്. അതു് അവരുടെ "ബിസിനസ്" ആണു്.

ഇന്ത്യൻ വ്യവസായത്തെക്കുറിച്ചു മി. മക്കോക്കിൾ ഈയിടെ ചെയ്ത പ്രസ്താവന ശ്രദ്ധേയമാണു്. അതിൽ അമേരിക്കൻ വ്യവസായപ്രമുഖന്റെ ദീർഘദൃഷ്ടി തെളിഞ്ഞുകാണുന്നുണ്ടു്. യുദ്ധകാലത്തു ഇന്ത്യ വ്യാവസായികമായി വളരെ പുരോഗമിച്ചിട്ടുണ്ടെന്നും, യുദ്ധാനന്തരം ഇന്ത്യയ്ക്കാവശ്യമായ സാധാരണ സാധനങ്ങൾ ഇന്ത്യയിൽതന്നെ നിർമ്മിക്കപ്പെടുമെന്നും, അതിനാൽ നവീനശാസ്ത്രമാർഗ്ഗങ്ങളിൽക്കൂടി അമേരിക്കൻ വ്യവസായലോകം പുരോഗമിക്കണമെന്നും അദ്ദേഹം പ്ര

സ്താവിച്ചു. യുദ്ധാനന്തരകാലത്ത് സാധാരണ സാധനങ്ങൾ ഇന്ത്യയിൻ ചെലവാകയില്ല. അതിനാൽ ടെലിവിഷ്യൻ മുതലായ ശാസ്ത്രീയ മാർഗ്ഗങ്ങൾ പുഷ്ടിപ്പെടുത്തണമെന്നാണ് അദ്ദേഹത്തിൻെറ അഭിപ്രായം. നിത്യോപയോഗ സാധനങ്ങൾ ചെലവാകുകയില്ലെങ്കിൽ അസാധാരണ സാധനങ്ങളെങ്കിലും ഇന്ത്യയിൽ ചെലവാക്കണമെന്ന അവക്ക് നിബ്ബന്ധമാണ്. ഇതു ഇന്ത്യയോടുള്ള സ്നേഹമല്ലെന്ന പ്രത്യക്ഷമാണല്ലോ.

ഇന്ത്യക്കു ധനസഹായം ചെയ്യുന്നതിൽ അമേരിക്കക്കാർ ഉൽസുകരാണെന്ന് മി. ജോർജ്ജ് ബ്രയൻറ് പ്രസ്താവിക്കുന്നു. അങ്ങനെ ധനസഹായം ചെയ്യുവാൻ അമേരിക്ക തീരുമാനിക്കുന്നുവെങ്കിൽ അതിന്ന പ്രത്യുപകാരമായി ഇന്ത്യ എന്തെങ്കിലും ചെയ്യുവാൻ നിബ്ബന്ധിതയാകും. അപ്രകാരമുള്ള പരിതസ്ഥിതികളിൽ രൂപീകൃതമാകുന്ന വ്യവസ്ഥകൾ ഇന്ത്യയുടെ വ്യാവസായിക പുരോഗതിയെ വിഘ്നപ്പെടുത്തുവാൻ ഇടയുണ്ട്. ഇന്ത്യയും നവീന ശാസ്ത്രമാർഗ്ഗങ്ങളിൽക്കൂടി പുരോഗമിക്കുന്നുവെങ്കിൽ അതു് അമേരിക്ക സഹിക്കയില്ല.

വിപുലമായ തോതിൽ പ്രവൎത്തനം നടത്തിയെങ്കിലേ ഭാരതഭൂമിയുടെ ദുഃഖം അല്പമെങ്കിലും ശമിക്കയുള്ളു. പ്രാരംഭപ്രവൎത്തനസാമഗ്രികളും മററും വിദേശങ്ങളിൽനിന്ന നാം വിലക്കുവാങ്ങേണ്ടിയിരിക്കുന്നു.

ഭക്ഷണദൗർല്ലഭ്യവും വസ്ത്രദൗർല്ലഭ്യവും ഒരു പ്രത്യേകതയായി നമ്മിൽ ചിലക്ക് തോന്നാറില്ല. നമ്മുടെ ഹൃദയം അത്ര തഴമ്പിച്ചുപോയി. നമ്മുടെ വിദ്യാഭ്യാസം ശോച്യാവസ്ഥയിൽതന്നെ സ്ഥിതിചെയ്യുന്നു. പദ്ധതികൾ എത്രതന്നെ തയ്യാറാക്കിയാലും ആത്മാൎത്ഥത നിറഞ്ഞതും പ്രബലവുമായ ഒരു ദേശീയ ഗവൎമ്മെണ്ടിന മാത്രമേ ഇതിനൊരു പരിഹാരമുണ്ടാക്കുവാൻ സാധിക്കയുള്ളുവെന്ന പദ്ധതി നിൎമ്മാതാക്കൾ വിശ്വസിക്കുന്നു. അപ്രകാരമുള്ള ദേശീയ ഗവൎമ്മെണ്ട് സംസ്ഥാപിതമാകുന്നതുവരെ പദ്ധതികളാകുന്ന മോഹന സ്വപ്നങ്ങൾ കണ്ടുകൊണ്ടു നമ്മുടെ വ്യവസായപ്രമുഖന്മാർ കാലംകഴിക്കാമോ?



# വിദ്യാഭ്യാസസംബന്ധമായ ചില കണക്കുകൾ

(തുടർച്ച)

പി. സി. എം. രാജാ, ബി. ഏ., എൽ. ടി.

ബങ്കാളിലും, ബിഹാറിലുംകൂടി 1835-ൽ 150748 ഗ്രാമങ്ങളുണ്ടായിരുന്നു; അവയിലുള്ള കുട്ടികളുടെ വിദ്യാഭ്യാസാർത്ഥം അന്നു 100000 നാട്ടുപള്ളിക്കൂടങ്ങളുമുണ്ടായിരുന്നു. ബാലികമാർക്കു പ്രത്യേകം നാട്ടുവിദ്യാലയങ്ങളില്ലായിരുന്നുവെങ്കിലും 63 ബാലികാബാലന്മാർക്ക് 1 നാട്ടുപള്ളിക്കൂടം വീതവും 32 ബാലന്മാർക്ക് ഒന്നു വീതവും വിദ്യാലയങ്ങൾ (ഇന്നത്തെ ലോവർ എലി. സ്കൂൾ സ്ഥാനം) ഉണ്ടായിരുന്നുപോൽ. 1935-ൽ ബങ്കാളിലൊട്ടാകെ 51533 പ്രാഥമികസ്കൂളുകളാണുണ്ടായിരുന്നത്.

ഏറ്റവും കുറച്ചുപേർക്കുമാത്രം സർവ്വകലാശാലാവിദ്യാഭ്യാസം ലഭിക്കുന്നതു് ലോകത്തിൽവെച്ചു ഇന്ത്യയിലാണത്രെ. യുദ്ധത്തിനു മുമ്പ് ജർമ്മൻകാരിൽ 600-ൽ 1 ആൾവീതവും, ബ്രിട്ടനിൽ 837-ൽ 1 വീതവും, അമേരിക്കൻ ഐക്യരാജ്യങ്ങളിൽ 225-ൽ 1 വീതവും റഷ്യയിൽ 300-ന് ഒരാൾ കണ്ടു സർവ്വകലാശാലാവിദ്യാഭ്യാസം സിദ്ധിച്ചവരായിരുന്നപ്പോൾ ഇന്ത്യക്കാരിൽ 2430-ൽ ഒരാൾക്കുമാത്രമായിരുന്നു സർവ്വകലാശാലാവിദ്യാഭ്യാസം സിദ്ധിച്ചതു്. 410 ലക്ഷം ജനങ്ങളുള്ള ഇംഗ്ലണ്ടിൽ 12 ഉം, 85 ലക്ഷം ജനങ്ങളുള്ള കനഡയിൽ 13 ഉം 55 ലക്ഷം ജനസംഖ്യയുള്ള ആസ്ട്രേലിയയിൽ 6 ഉം സർവ്വകലാശാലകളുണ്ടായിരുന്നു; എന്നാൽ 4500 ലക്ഷം ജനങ്ങളുള്ള ഇന്ത്യയിൽ ആയതു 18 മാത്രം! 1300 ലക്ഷം ജനം മാത്രമുള്ള അമേരിക്കാക്ക് (യു. എസ്സ്. എ) സർവ്വകലാശാലക്കു തുല്യമായ 1720 സ്ഥാപനങ്ങൾ അത്തരം വിദ്യാഭ്യാസം നൽകിവന്നു.

1920-ൽ സ്കൂൾ വയസ്സിൽപെട്ട, 3 കോടി ഭാരതീയ ബാലികാബാലന്മാർ യാതൊരു വിദ്യാഭ്യാസവുമില്ലാതെ വളർന്നിരുന്നു. 7 ശതമാനംമാത്രം ഇന്ത്യക്കാർക്കേ അന്നു അക്ഷരജ്ഞാനം ഉണ്ടായിരുന്നുള്ളൂ. അക്കാലം പാശ്ചാത്യനാടുകളിലുംമറ്റും 80-ഉം, 90-ഉം ശതമാനം ജനങ്ങൾക്കും അക്ഷരാഭ്യാസം ലഭിച്ചിരുന്നു. 1911-ൽ ബ്രി. ഇന്ത്യയിലാകെയുണ്ടായിരുന്ന 142203 പ്രാഥമികവിദ്യാലയങ്ങളിലെല്ലാംകൂടി 5818730 ബാലന്മാരും 630319 ബാലികമാരും പഠിച്ചിരുന്നു; നാട്ടുരാജ്യങ്ങളടക്കം ഇന്ത്യയിൽ അന്നു 3150 ലക്ഷം ജനങ്ങളുണ്ടായിരുന്നു. എല്ലാവിധമായ വിദ്യാഭ്യാസസ്ഥാപനങ്ങളേയും ഉൾപ്പെടുത്തിയാലും അന്നു 1717 ആളുകൾക്കു ഒരു വിദ്യാഭ്യാസസ്ഥാപനം വീതമേ ഉണ്ടായിരുന്നുള്ളൂ. സ്കൂൾവയസ്സിൽപെട്ട ഇന്ത്യൻ ബാലന്മാരുടെ 1/3 ഭാഗവും, ബാലികമാരുടെ $\frac{1}{15}$ ഭാഗവും മാത്രമേ സ്കൂളിൽ പോയിരുന്നുള്ളൂ.

ബ്രി. കോമൺവെൽത്തിലെ കനഡ ഒഴിച്ചുള്ള എല്ലാം രാജ്യങ്ങളിലും (ഇന്ത്യ കൂടാതെ) പൊതുജനവിദ്യാഭ്യാസത്തിനുള്ള ചെലവിന്റെ പകുതിഭാഗവും അതാതു് ഗവർമ്മെണ്ടാണ് ചെയ്യുന്നതു്. 1937-ലെ കണക്കുപ്രകാരം ഇംഗ്ലണ്ടിലും വേൽസിലുംകൂടി വിദ്യാഭ്യാസത്തിനുള്ള ചെലവിന്റെ 52 ശതമാനവും, സ്കോട്ടലണ്ടിൽ 57-ഉം വടക്കൻ അയർലണ്ടിൽ 82-ഉം ആസ്ട്രേല്യ—ന്യൂസിലണ്ട് രാജ്യങ്ങളിൽ 91—99 ശതമാനം കണ്ടും അവിടങ്ങളിലെ ഗവർമ്മെണ്ടുകളാണ് വഹിച്ചതു്. 1915-ലെ കണക്കുപ്രകാരം ബ്രി. ഇന്ത്യയിലെ ജനങ്ങളുടെ വിദ്യാഭ്യാസത്തിന്നായി ഗവർമ്മെണ്ട് ഒരാൾക്കു ശരാശരി 7-ണ വീതമാണത്രെ ചെലവഴിച്ചതു്. സ്കൂൾ കുട്ടികൾക്കു ശരാശരി ഒരുത്തന്നു് ആയതു 14-ക. 4ണയും. ജപ്പാനിൽ ഒരാൾക്കു (പഠിക്കുന്ന കുട്ടികൾക്കല്ല) ശരാശരി 13-ക പ്രകാരവും, ബ്രിട്ടൻ, കനഡാ, അമേരിക്കൻ ഐക്യനാടുകൾ ഇവിടങ്ങളിൽ യഥാക്രമം 38-ക, 104-ക, 114-ക വീതവുമാണ് ചെലവു്. 1917-18-ൽ ഇന്ത്യയിലൊന്നായി 16594 പേർക്കുമാത്രമാണ് വാണിജ്യവിദ്യാഭ്യാസമോ സാങ്കേതികവിദ്യാഭ്യാസമോ ലഭിച്ചിരുന്നതു്.

1921-ൽ ബ്രി. ഇന്ത്യയിൽ 12 കോടി സ്ത്രീകളുണ്ടായിരുന്നവരിൽ വല്ലവിധം വിദ്യാഭ്യാസവും സിദ്ധിച്ചവർ 16 ലക്ഷം മാത്രമായിരുന്നു. 1903—4-ൽ മലബാറിൽ ആകെ ജനങ്ങളുടെ മൂന്നിലൊരുഭാഗം മാപ്പിളമാരായിരുന്നു. അവർക്ക് വിദ്യാഭ്യാസവും വളരെ കുറവായിരുന്നു. 1871—72 കാലത്ത് മാപ്പിളപ്പള്ളികളോടു യോജിച്ചുകിടക്കുന്ന ചെറിയ പള്ളിക്കൂടത്തിൽ വെച്ച് മാപ്പിളക്കുട്ടികളുടെ പഠിപ്പ് നന്നാക്കാൻ ഒരു പദ്ധതി ഏർപ്പെടുത്തി. അന്നും (1898-ൽ കൂടിയും) മലയാളഭാഷയിൽകൂടി പ്രാഥമിക വിദ്യാഭ്യാസം കൊടു

ക്കാൻ ത്രാണിയുള്ള മൊല്ലമാരുണ്ടായിരുന്നില്ല. വടക്കെ മലബാറിൽ മലയാളലിപിയും അറബിലിപിയും ഇടകലർന്നുപയോഗിച്ചിരുന്നതിനാൽ കേവലം മലയാളലിപിയാക്കുവാൻ വിഷമവും നേരിട്ടു. മാപ്പിളമാർ മതസംബന്ധമായ ചില തെററിദ്ധാരണകളാൽ വിദ്യാഭ്യാസത്തിൽ ഔദാസീന്യവും കാണിച്ചു. "ഖുർആൻ കാണാതെ ചൊല്ലുവാൻ" മാത്രമേ പഠിച്ചിരുന്നുള്ളൂ. ഈ മതസംബന്ധമായ പഠിപ്പോടുകൂടി പ്രാഥമികവിദ്യാഭ്യാസവും യോജിപ്പിച്ച് പഠിപ്പിക്കുവാൻ വേണ്ടി മൊല്ലമാരെ ഉത്സാഹിപ്പിക്കുന്നതിന് അവർക്ക് ചെറിയ ശമ്പളവും പരീക്ഷയിൽ ജയിച്ച കുട്ടികളുടെ വിഹിതപ്രകാരം ധനസഹായധനവും (Result grant) കൊടുക്കുവാനേർപ്പാടുചെയ്തതിനു പുറമെ ഇവകൾ മാപ്പിള സ്കൂളുകളെ പരിശോധിപ്പാനായി പ്രത്യേകം 2 സബ്ബ് അസിസ്റ്റാണ്ട് ഇൻസ്പെക്ടർമാരെ നിയമിക്കയും ചെയ്തു. 1886-വരെ ഈ പദ്ധതിയുടെ അന്വേഷണം ഡിസ്ട്രിക്ട് ബോർഡുകാരുടെ അധീനതയിൽ വെച്ചു. പിന്നീട് മാപ്പിളസ്കൂളുകളിലേക്കുള്ള സഹായധനം സംസ്ഥാനഗവമ്മേണ്ടിൽനിന്നും തദ്ദേശസ്വയംഭരണസഭകൾ മുഖേനയും ചെലവിടാൻ തുടങ്ങി. സംസ്ഥാനഗവമ്മേണ്ട് മാപ്പിളമാരുടെ വിദ്യാഭ്യാസാർത്ഥം ആണ്ടേതോറും 10000ക. യിൽ കുറയാതെ കൊടുത്തുവരുന്നു. 1823-ൽ മലബാറിലെ മാപ്പിളമാർ 'ഏതാണ്ട്' മുഴുവനും നിരക്ഷരകുക്ഷികളായിരുന്നുവെന്ന് ഗ്രേംസായ്പ് (Graeme) പ്രസ്താവിച്ചിരുന്നു.

ഒരാളുടെ വിദ്യാഭ്യാസത്തിന് ഇംഗ്ലണ്ടിൽ 32ക. 9ണ.വീതം ചെലവിടുമ്പോൾ ഇന്ത്യയിൽ ശരാശരി ഒരാൾക്ക് വേണ്ടി 8ണ. 9പയാണത്രെ ചെലവിടുന്നത്. കൊച്ചിയിൽ 1943-ൽ 180000 പ്രാഥമിക സ്കൂളുകളുണ്ടായിരുന്നുവത്രെ. 41—42-ൽ ഒന്നാംതരത്തിലെ കുട്ടികളുടെ അമ്പതുശതമാനത്തിലധികം പേർ ബറോഡയിൽ അഞ്ചാംതരത്തിലുണ്ടായിരുന്നപ്പോൾ മലബാറിൽ ആകെ 3692 പ്രാഥമിക പാഠശാലകളുള്ളതിൽ 3080-ം ആൺകുട്ടികൾക്കുള്ളതാണ്. 19-ാം നൂററാണ്ടിന്റെ അവസാനത്തിൽ 190 മില്ല്യൻ (ഒരു മില്ല്യൻ=10 ലക്ഷം) ഇന്ത്യക്കാർക്ക് യാതൊരു വിദ്യാഭ്യാസവുമുണ്ടായിരുന്നില്ല. 1916—17-ൽ ഇന്ത്യയിൽ 100 പേരുടെ വിദ്യാഭ്യാസാർത്ഥം ചെലവിട്ടസംഖ്യ 45ക. മാത്രം; എന്നാൽ അന്ന് ബ്രിട്ടൻ 630ക. കനഡ 1670ക. അമേരിക്ക (U. S. A.) 2700ക. ജപ്പാൻ 260ക. കണ്ടും ചെലവാക്കി. ഭാരതീയർ അന്ന് 2·9 ശതമാനംമാത്രം പ്രാഥമികസ്കൂളിൽ പഠിച്ചിരുന്നു. ജപ്പാനിൽ അതു 14·3 ശതമാനമായിരുന്നു. കൊച്ചിയിലെ 73430 അധഃകൃതകുട്ടികൾ സ്കൂളിൽ ചേർന്നു പഠിക്കുന്നുണ്ടത്രെ. 1905-ലും സ്ത്രീകളുടെ സെക്കണ്ടറി വിദ്യാഭ്യാസം ക്രിസ്ത്യൻ പാതിരിമാരുടെ അധീനതയിലായിരുന്നു. തിരുനെൽവേലി കഴിച്ചാൽ മലബാറായിരുന്നു ആ തരം വിദ്യാഭ്യാസത്തിൽ മുന്നിൽ നിന്നത്. മലബാറിൽ അന്ന് 7 ശതമാനം പെൺകുട്ടികൾക്ക് പ്രാഥമിക വിദ്യാഭ്യാസവും കിട്ടിവന്നു. ഗോദാവരി ജില്ലയിലായിരുന്നു ഇതിലേറെയുണ്ടായിരുന്നത്.

സുമാർ 700 കൊല്ലംമുമ്പെ പൊന്നാനിയിൽ ഒരു മുസ്ലിംകോളേജ് (മഉസ്സു) സ്ഥാപിച്ചതിന്റെ പ്രസിദ്ധി തെക്കെ ഇന്ത്യയിലെങ്ങും വ്യാപിച്ചിരുന്നതിനാൽ തെക്കൻകർണ്ണാടകജില്ല മുതലായ പല വിദേശപ്രദേശങ്ങളിൽനിന്നുപോലും മൊല്ലമാർ മതപഠനത്തിനായി പൊന്നാനിയിൽ വന്നിരുന്നു. 1543-ൽ പറങ്കിഗവർണ്ണർമാരിൽ വിഖ്യാതനായ അൽബുക്കർക്ക് ക്രിസ്തവപുരോഹിതന്മാരുടെ മതപഠനാർത്ഥം കൊടുങ്ങല്ലൂരിൽ സ്ഥാപിച്ച കോളേജും ക്രമേണ വിശ്രുതമായിത്തീർന്നു.



# എന്റെ ലക്ഷ്യം

—:0:—

ഇടവാ, ജമാൽ ബി. എ. (ആണേഴ്സ്)

(മാകന്ദമഞ്ജരി)

അമ്മലയാനിലൻ പൂവിട്ടമെൻശവ–
കല്ലറയോളം നടന്നുപോണം!
കണ്ടകപൂരിതമായ പന്ഥാവുകൾ
കൊണ്ടുള്ളതാപമല്ലെന്റെ ലക്ഷ്യം!
ചെമ്പനീർപ്പൂവിരിപ്പാൻവഴിത്താരക–
ളെന്മുന്നിലുണ്ടെങ്ങും നീളെ നീളെ.

ഏതേതുമോഹനവിശ്വസൗന്ദര്യവു–
മേതേതു ജീവിതസായാഹ്നവും,
എല്ലാമാലക്ഷ്യത്തിലെത്തുവാൻ വെമ്പുന്നു–
ണ്ടെല്ലാമിന്നല്ലെങ്കിൽ നാളെയെത്തും.
ഒന്നുതന്നുത്ഭവസ്ഥാനത്തിലെത്തുവാൻ–
ഒന്നുതൻ ശൈശവരംഗം കാണാൻ
കുന്നിന്മുകളിൽനിന്നുക്കോടൊഴുകുന്ന
നിമ്നഗയ്ക്കാശയില്ലുൾക്കളത്തിൽ!
ഓർക്കിൽ, നിമ്നഗാജീവിതലക്ഷ്യം ഹാ
വാരിധീസംഗമം മാത്രമത്രേ!
സങ്കേതസ്ഥാനത്തിലെത്തിയാൽപ്പോരുകി–
ല്ലിങ്ങോട്ടൊരുത്തരു,മാകയാൽ ഞാൻ
ജീവിതയാത്രാസമയത്തുതന്നെയെൻ
ജീവിതമാധുര്യമാസ്വാദിപ്പാൻ
യത്നിക്കാം—ഭൂതത്തിലേക്കെന്റെ ഭാവനേ
പക്ഷങ്ങൾ നീ വിടർത്താതിരിക്കു!

ഇന്നലെ വാടിയ ചെമ്പനീർത്താരേക്കാ–
ളിന്നത്തെക്കാട്ടുപൂവല്ലീകാമ്യം?
ഇന്നലെക്കണ്ടവയൊക്കെയും മായയും
ഇന്നത്തേതൊക്കെയും യാഥാർത്ഥ്യവും.
പിന്നിലായെത്തും ദിവസങ്ങളോരോന്നും
മുന്നത്തേതിൽപരം ശോഭനങ്ങൾ
ഈവിധംഞാനെന്റെ ലക്ഷ്യത്തിലെത്തുമ്പോ–
ളായതെൻ നാകവുമായിരിക്കും!
ഭാവിക്കുജീവിപ്പാൻ വർത്തമാനത്തിനെബ്–
ഭൂതത്തിനായ് ബലി നൽകി നൽകി,
കാട്ടാറിൻവക്കത്തെ വെണ്മണൽത്തിട്ടകൾ
കാട്ടിത്തരുന്ന പഥത്തിലൂടെ,
മാടണിപ്പ്രാന്തങ്ങൾ പിന്നിട്ടു, മുന്നോട്ടു
പേടിയില്ലാതെ നടന്നുപോം ഞാൻ.

ഉല്ലസും പൂമരപ്പച്ചിലച്ഛായയിൽ
സ്വച്ഛന്ദം ഞാനൊട്ടു വിശ്രമിക്കും.
കാട്ടുകിളികടെ തേൻചോരും ഗാനങ്ങൾ
കേട്ടുകേട്ടങ്ങിനെ ഞാനുറങ്ങും!
മാലേയതൈത്തെന്നൽ വീശും സുഗന്ധത്തിൽ–
ച്ചേലോടെഞാനങ്ങലിഞ്ഞുചേരും!!

# ഒരു കാലമുണ്ടായിരുന്നു



നാലഞ്ചു കൊല്ലംമുമ്പ് എളുപ്പത്തിലും ചുരുങ്ങിയ ചെലവിലും നിങ്ങൾക്ക തീവണ്ടിയാപ്പീസ്സിൽ ചെന്നെത്താമായിരുന്നു. ഇപ്പോൾ യാത്രച്ചെലവ് അന്നുള്ളതിൻെറ നാലിരട്ടി ആയിട്ടുണ്ട്. താമസംകൂടാതെ ടിക്കററു വാങ്ങാവുന്ന ഒരു കാലമുണ്ടായിരുന്നു. ടിക്കററുകിട്ടാൻ ഇപ്പോൾ അരമണിക്കൂർ ശരിക്ക് അദ്ധ്വാനിക്കണം. വണ്ടിക്കൂലിയും വർദ്ധിച്ചിട്ടുണ്ട്. രണ്ടണയ്ക്കും അരയണയ്ക്കും നിങ്ങളുടെ ചൊൽപടിക്ക നില്ക്കുവാൻ കൂലിക്കാരനെ കിട്ടുന്ന കാലമുണ്ടായിരുന്നു. അവരെ ഇന്നു കിട്ടാൻ തന്നെ വിഷമം. മുറിയും ഇരിപ്പിടവും യഥേഷ്ടം തെരഞ്ഞെടുക്കാവുന്ന കാലമുണ്ടായിരുന്നു. ഇപ്പോൾ വണ്ടിക്കകത്തു കടന്നുകിട്ടിയാൽ നിങ്ങൾ ഭാഗ്യവാനാണ്. മിക്കവാറും വണ്ടികിട്ടുകതന്നെയില്ല. വണ്ടിയ്ക്കകത്തു കയറിയാൽ തന്നെയും നിങ്ങൾക്ക വളരെനേരം നില്ക്കേണ്ടിവന്നേക്കും. ഈ ബഹളത്തിലും കഷ്ടപ്പാടിലും സാമാനങ്ങൾ കാണാതായേക്കാം. ഒന്നിച്ചു വരുന്ന സ്ത്രീകൾ വേർതിരിഞ്ഞു പോയേക്കാം. സ്ത്രീകൾക്ക മുൻകാലങ്ങളിലെപ്പോലെ യാത്ര സുഖകരമേയല്ല.

ബുദ്ധിപൂർവ്വം പ്രവർത്തിക്കുവിൻ! കാലസ്ഥിതി മെച്ചപ്പെടുന്നതുവരെ നിങ്ങളും കുടുംബവും തീവണ്ടിയാത്ര ചെയ്യാതിരിക്കുവിൻ.

# യാത്ര കുറയ്ക്കുക

# മതവും ജീവിതവും

—:0:—

കെ. എ. മഹമ്മദ് ബി. എ.

സമുദായജീവിതത്തിൽ മതം എത്തിനോക്കുന്നതു പോലും വലിയ പാപമാണെന്നു കരുതിപ്പോരുന്ന ഒരു കാലഘട്ടമാണിതു്. വ്യക്തിയുടെ വ്യഥാഭിപ്രായം—അഥവാ ദൈവവും വ്യക്തിയുമായുള്ള ഒരു രഹസ്യഏർപ്പാടായി മാത്രം മതം നിലകൊള്ളണമെന്നു വാദിക്കുന്നവരും പ്രസംഗിക്കുന്നവരും ഇന്നു സർവ്വസാധാരണമാണു്. എന്നാൽ മതത്തിൻെറ നാരായ വേരു അറുക്കുവാൻ പര്യാപ്തമായ അഭിപ്രായമാണിതു്. ജീവിതവുമായി യതൊരു സംബന്ധവുമില്ലാത്തതൊ മനുഷ്യജീവിതത്തിൽ പ്രയോഗിക്കുക സാദ്ധ്യമല്ലാത്തതൊ ആയ ഒരു മിഥ്യാഭിപ്രായം മാത്രമാണു് മതമെങ്കിൽ മനുഷ്യനു് അങ്ങനെയുള്ള ഒരു മതത്തിൻെറ ആവശ്യമുണ്ടോ? ഇല്ലെന്നു സധൈര്യം പറയാവുന്നതാണു്. അതല്ല മനുഷ്യൻെറ ഭൌതികജീവിതവുമായി യാതൊന്നും ചെയ്യുവാനില്ലാതെ പരലോകകാര്യങ്ങൾ മാത്രമാണു് മതത്തിൻെറ പരിധിയിൽ പെടുന്നതെങ്കിൽ അങ്ങിനെയുള്ള ഒരു മതം അപൂർണ്ണമാണു്.

അപൂർണ്ണതയിൽനിന്നും പൂർണ്ണതയിലേക്കുള്ള പ്രയാണമാണു് ജീവിതം. ഭൌതികവും പാരത്രികവുമായ ജീവിതോൽക്കർഷമാണു് മനുഷ്യൻ അഭിലഷിക്കുന്നതു്. ഒന്നു കൂടാതെ മറെറാന്നു ദുസ്സാദ്ധ്യമാണു്. ഭൌതികജീവിതം മതനിയമങ്ങൾക്കു—അഥവാ പ്രകൃതിനിയമങ്ങൾക്കനുസരണം നയിക്കാതെ പാരത്രികജീവിതം സുഖപ്രദമായി നയിക്കാമെന്നു മനുഷ്യൻ ആഗ്രഹിക്കുന്നുണ്ടെങ്കിൽ അതു നമ്മുടെ യുക്തിക്കു സ്വീകാര്യമല്ല.

അതുകൊണ്ടാണു് മതം ജീവിതത്തിൻെറ വ്യാഖ്യാനമാണെന്നുള്ള അഭിജ്ഞാഭിപ്രായം. മനുഷ്യൻെറ രാഷ്ട്രീയവും സാമുദായികവും, സാമ്പത്തികവും സാമൂഹ്യവും, എന്നു വേണ്ട ദൈനംദിനജീവിതത്തിലെ സകലമാന പ്രവൃത്തികളെയും ഗാഢമായി സ്പർശിക്കുന്ന ഒരു നിയമ സമുച്ചയമായിരിക്കണം മതം.

അങ്ങിനെയുള്ള ഒരു മതം ഏതാണെന്നുള്ള താരതമ്യ വിവേചനത്തിന്നു ഈ ലേഖനത്തിൻെറ പരിമിതമായ പരിധി അനുവദിക്കാത്തതുകൊണ്ടു അതിന്നു തൽക്കാലം ഉദ്യമിക്കുന്നില്ല.

ആധുനികലോകം മതത്തെ ഭൌതികജീവതത്തിൽനിന്നും നിഷ്കാസനം ചെയ്തിരിക്കുന്നു. മതത്തിൻെറ സ്ഥാനം ഇന്നു "തീവ്രമായ ദേശീയവാദം" കരസ്ഥമാക്കിയിരിക്കുന്നു. "തീവ്രമായ ദേശീയവാദ"ങ്ങളുടേയും, താല്പര്യങ്ങളുടെയും സംഘട്ടനത്തിൽമനുഷ്യസംസ്കാരസൌധം കത്തിക്കാളുന്ന കാഴ്ച മനുഷ്യസ്നേഹിയുടെ ഹൃദയത്തെ ചുട്ടുനീറിക്കുന്നു. അഞ്ചാംശതകത്തിൽ കിരാതനായ അററിലയെ പുരാതനമായ റോമനഗരം നശിപ്പിക്കുന്നതിൽനിന്നും പിൻതിരിപ്പിച്ച ശക്തി ആ പട്ടണവും ക്രൂസ്തീയമതവും തമ്മിലുള്ള ബന്ധം ഒന്നു മാത്രമാണു്.

എന്നാൽ പരിഷ്ക്കാരത്തിൻെറ പാരമ്യത്തിലെത്തിയിരിക്കുന്നവരാണു് തങ്ങളെന്നു പെരുമ്പറയടിക്കുന്ന അഭിനവരാഷ്ട്രങ്ങളെ കടിഞ്ഞാണിട്ടു പിടിക്കുവാൻ സ്വാർത്ഥകരിപടലങ്ങളാൽ ആവൃതമായ സർവ്വരാജ്യകോൺഫ്രൻസുകൾക്കൊ, വെടിമരുന്നു സംഭരണശാലകൾക്കൊ കഴിയുകയില്ല. പ്രത്യുത മനുഷ്യജീവിതത്തിൻെറ നാനാവശങ്ങളെയും നിയന്ത്രിക്കുന്ന ആന്തരമായ ദിവ്യപ്രചോദനം—മതബോധം, നിത്യജീവിതത്തിൽ മനുഷ്യനനുഭവയോഗ്യമാകുന്ന ശാന്തമായ ഒരന്തരീക്ഷം സൃഷ്ടിക്കുന്നതു്കൊണ്ടു മാത്രമേ ലോകസമാധാനം കൈവരുകയുള്ളു.

# കഴുത

എം. നാരായണൻ, ബി. എ. എൽ. ടി.

കഴുത! എത്ര സുപരിചിതമായ ത്ര്യക്ഷരി! വീട്ടിലും ആപ്പീസ്സിലും ക്ലാസ്സുമുറിയിൽപോലും ഒരു നാളെങ്കിലും ഈ മന്ത്രം കേൾക്കാതെ കഴിപ്പാൻ സാധിക്കയില്ലെന്നായിരിക്കുന്നു. കുറേക്കൂടി ശക്തിയായി പണ്ഡിതന്മാർ ഗർദ്ദഭം എന്നും സാധാരണന്മാർ 'ക' എന്നുള്ള 'ഖ' യാക്കിയും പ്രയോഗിച്ചുവരാറുണ്ട്. എന്നാൽ ഇത്ര പ്രചാരാധിക്യമുള്ള നാമത്തിന്റെ മൂലകൃതിയിൽ ആരെങ്കിലും ശ്രദ്ധ പതിപ്പിക്കാറുണ്ടോ? വല്ലതെരുവുകളിലും ദൗർഭാഗ്യം പിടിച്ച പിച്ചക്കാരൻ പൊക്കണംപോലെ വഴിച്ചുട്ടിയും വൃത്തികെട്ടും ഇരിക്കുന്ന ഈ വിലക്ഷണജന്തുവെ ഒന്നു കണ്ടാൽ ആരാണ് ഒന്നോമനിച്ചു നോക്കുക! ചിലപ്പോൾ ഈ സാധു തത്വചിന്തകന്മാരെപ്പോലെ ദീർഘാലോചനയിൽ മുഴുകിയും നില്ക്കാറുള്ളതു കാണുവാൻ! രാത്രിയിൽ കേട്ടാനന്ദിച്ച അവന്റെ അനുപമമായ നാദവിശേഷം—ജന്തുക്കളുടെ ശബ്ദസഹസ്രങ്ങളിൽവെച്ച് ഏററവും ആശ്ചര്യകരമായ ആ ആലാപനം—അവന്റേതാണെന്നുപോലും ആരും ഓർക്കാറില്ല. ശംഖഘോഷസമാനമായി ഉച്ചസ്വരത്തിൽ ആരംഭിച്ചു പെട്ടെന്നൊരു ദുഃഖസ്ഥാനകണ്ഠക്കാരനെന്നപോലെ മട്ടുമാററി ദേഹനാളത്തിൽനിന്നു പുറത്തേക്കു വിടുന്ന അവന്റെ ക്രന്ദനം ഏററവും വിവശമായ നെടുവീർപ്പും തേങ്ങലുമായി ഇരച്ചുയർന്നപോലെ ക്രമത്തിൽ കലാശിക്കുന്നതു ആരെയാണ് വിസ്മയിപ്പിക്കാതിരിക്കുക! അവന്റെ ജന്മഭൂമിയായ ഒഴിഞ്ഞുപരന്നു കിടക്കുന്ന മരുഭൂമിയിൽ നീളെ മാറെറാലി കൊള്ളുവാൻ ഒരു കാലത്തുപയുക്തമായ ഈ "ഉച്ചഘോഷിണി" ഇന്നു അവന്റെ അധഃപതനത്തെ ഉൽഘോഷിക്കുന്നു.

അംഗസൗഷ്ഠവത്തിലും വേഗത്തിലും ധീരതയിലും മനോഹരമായ ആഫ്രിക്കയിലെ കാട്ടുകഴുതയാണ് അവന്റെ മാന്യനായ പൂർവ്വപിതാവ്; വളർത്തുന്നയാളായ മനുഷ്യന്റെ അരിഷ്ടിച്ച തീററയും പോററം സ്നേഹലേശമില്ലാത്ത പെരുമാററവും അനുഭവിക്കയാലാണ് ഈ വീരമാതൃസന്താനം ഇങ്ങിനെ തരം കെട്ടത്, എന്നൊരാൾ പറഞ്ഞാൽ ആരാണിതു വിശ്വസിക്കുക? മനുഷ്യരുടെ രക്ഷാശിക്ഷണാദി സംസേവനത്താലുണ്ടാകാവുന്ന അധഃപതനത്തിന്റെ പരമോദാഹരണമായി ശാസ്ത്രജ്ഞന്മാർ അവനെ എണ്ണിവരുന്നു. എന്തായാലും രക്ഷിതാക്കന്മാരും അദ്ധ്യാപകന്മാരും അവനെ ഇടയ്ക്കൊന്നു നോക്കി കാണുന്നതു നന്നായിരിക്കും. ഇതു കൊണ്ടുതന്നെയായിരിക്കാം വിദ്യാഭ്യാസ ധുരന്ധരന്മാർ അദ്ധ്യാപനപരിശീലന വിദ്യാലയം [illegible] സ്ഥാപിച്ചിട്ടുള്ളതു.

ഏതാണ്ട് 5000 വർഷങ്ങളായി മനുഷ്യനാൽ മെരുക്കി വളർത്തപ്പെട്ടും വിവിധവംശങ്ങളുടെ സങ്കരത്താൽ അസംഖ്യം തരങ്ങളായി പിരിഞ്ഞും ഇന്നു അവ നാനാ രാജ്യങ്ങളിലും കാണപ്പെടുന്നു. അവയിൽ പലതും അവലക്ഷണരൂപികളായിച്ചമഞ്ഞിട്ടുണ്ടെങ്കിലും ചിലതു ഇന്നും ഒരുവിധം അഴകും മിടുക്കും ഉള്ളവയായിത്തന്നെ ഇരിപ്പുണ്ട്. കുതിരയോളം ഉയരമോ തടിയോ ഇല്ലെങ്കിലും വളരെ ദൂരം ചുടുവെയിലിൽ പുറത്തു ഭാരവും പേറി നടക്കുവാൻ അവനു സാധിക്കും. സവാരിക്കും ചുമടു വഹിക്കുവാനും ഇന്നും പൌരസ്ത്യരാജ്യങ്ങളിൽ കഴുതകളെ ധാരാളമായി ഉപയോഗിച്ചുവരുന്നു.

കഴുതയുടെ ദേഹനിർമ്മാണത്തിലും ജീവിതസമ്പ്രദായത്തിലും മരുപ്രദേശവാസത്തിനു ചേർന്ന പല എണ്ണങ്ങളും കാൺമാനുണ്ട്. വിശാലസ്ഥലത്തു അങ്ങോളമിങ്ങോളം കേൾക്കാവുന്ന അതിന്റെ നാദമെന്നപോലെ മിത്രങ്ങളിൽനിന്നോ ശത്രുക്കളിൽനിന്നോ അകലെനിന്നുവരുന്ന ശബ്ദശകലംപോലും ഗ്രഹിക്കുവാൻ പര്യാപ്തവും ചലനയോഗ്യവുമായ വലിയ നീണ്ട ശ്രവണപുടങ്ങളും പൂർവ്വചരിത്രചിഹ്നങ്ങളാണ്. പുഴകടപ്പാൻ ഇന്നും കാണിക്കുന്ന മടിയും പൊടിമണ്ണിൽ കിടന്നുരുളുന്ന ശീലവും പാരമ്പര്യക്രമത്തിൽ സിദ്ധിച്ച പൂർവ്വജന്മവാസനയുടെ അവശിഷ്ടങ്ങളായിരിക്കണം. മണൽനടുവിൽനിന്നും രാത്രികാലത്തു ഇരുട്ടിൽനിന്നും എളുപ്പത്തിൽ തിരിച്ചറിയുവാൻ സാധിക്കാതുള്ള അതിന്റെ വർണ്ണവിശേഷവും സൂക്ഷ്മമായ അല്പ

ഹാരവും മരുപ്രദേശവാസത്തെ അനുസ്മരിപ്പിക്കുന്ന മറ്റു ചില ഗുണവിശേഷങ്ങളാണ്.

അശ്വഗണത്തിൽപെട്ട ഒററക്കുളമ്പനാണ് കഴുത. കുതിരയിൽനിന്നു ദേഹപ്രകൃതിയിൽ സ്വല്പം ചില വ്യത്യാസങ്ങളുവനുണ്ട്. പഠിപ്പിൽ അലസന്മാരായ വിദ്യാർത്ഥികളോടു ഏററം രസികനായ ഒരധ്യാപകൻ "എടോ! നിങ്ങൾ പോയി മൂക്കിന്നു വെള്ള വീശുക! ചെവി വലിച്ചുനീട്ടുക!" എന്നു ചിലപ്പോൾ ഭംഗ്യന്തരേണ പറയാറുള്ളതു ഈ സന്ദർഭത്തിൽ ഞാൻ സ്മരിക്കുന്നു. കഴുതയുടെ ചെവി കുറെ നീണ്ടതാണ്. അതിൻെറ നെററിയിൽ വെള്ളവരയുണ്ട്. അററത്തു രോമക്കൂട്ടമുള്ള നീണ്ട വാലുമുണ്ടതിന്ന്. പിൻകാലുകളിന്മേൽ chestnut എന്ന അരിമ്പാറയില്ലെന്നതാണ് മറെറാരു വ്യത്യാസം.

കഴുതയ്ക്കു കോവർകഴുതയുമായി ശരീരാകൃതിയിൽ കുറേക്കൂടെ അടുപ്പം കാണാം. ആൺകഴുതയും കുതിരയും ഇണചേർന്നുണ്ടാകുന്നതാണ് കോവർകഴുത. ഇതിന്നു ശക്തിയും കരുത്തും കൂടും. പട്ടാളത്തിൽ പെട്ടകം പേറാനും പടസ്സ്പോകാനും അവയെ ഉപയോഗിച്ചുവരുന്നു. ആൺ കോവർകഴുതയ്ക്കു സന്താനോല്പാദനശക്തി പ്രായേണ കുറവായിട്ടാണ് കാണുന്നതെന്നും എന്നാൽ പെണ്ണു ആൺകഴുതയുമായി ഇണചേർന്നാൽ ചിലപ്പോൾ ചെനയേല്ക്കാറുണ്ടെന്നും (ഗർഭം ധരിക്കാറുണ്ടെന്നും) സങ്കരശാസ്ത്രത്തിൽ പ്രധാനമായി പ്രതിപാദിച്ച സംഗതികളാണ്.

ഭൂമിയിലുള്ള ശബ്ദഗണങ്ങളിൽ എല്ലാംകൊണ്ടും 'ഇതിനെ മറെറാന്നില്ലാത്ത' ഇവൻെറ കാഹളധ്വനി നിലനില്ക്കാനായിട്ടെങ്കിലും, ഇനം ക്ഷയോന്മുഖമായിക്കാണുന്ന ഈ ജന്തു ചിരകാലം ഭൂവാസം ചെയ്യുമാറ് പ്രകൃതിദേവി അനുഗ്രഹിക്കട്ടെ.

# മുസ്‌ലിംവനിതകളും വിദ്യാഭ്യാസവും

വിദ്വാൻ ഇ. കെ. മാധവൻ, പാലക്കാട്.

സമുദായവേദിയിലെന്നപോലെ സമരരംഗത്തിലും പുരുഷൻെറ വലങ്കയ്യായ് നിന്നു പൊരുതുന്ന വനിതാമണികളെയാണു ഇന്നു നാം കാണുന്നതു്. സ്ത്രീ: സമുദായലോകത്തിൽ നേതൃത്വംവഹിക്കാനവളുണ്ടു്; രാഷ്ട്രീയരംഗത്തിൽ മുന്നിട്ടിറങ്ങുന്നതു അവളാണു്; രാജ്യഭരണത്തിൽ അവളുടെ സാഹായ്യം വിലപ്പെടുന്നു; കലാലോകത്തിന്നു അവളുടെ സാഹചര്യം സൌന്ദര്യമരുളുന്നു. സർവ്വോപരി സമരാങ്കണത്തിലും അവർ പുരുഷന്മാർക്കു ഉശിരുപിടിപ്പിക്കുന്നു. സ്ത്രീ പുരുഷന്നൊരു ഭാരമല്ലെന്നും, പ്രത്യുത അവൻെറ എല്ലാവിഷമതകളിലും പങ്കെടുത്തു അവയെല്ലാം ലഘൂകരിക്കുന്നൊരു സഹചരിയും സഹധർമ്മിണിയുമാണെന്നും അവർ തെളിയിച്ചുകഴിഞ്ഞിരിക്കുന്നു. ഭാവിലോകത്തിലെ വനിത പുരുഷൻെറ പിന്നിൽ പാളിയൊതുങ്ങിനില്ക്കുന്നൊരബലയല്ല, പുരുഷനെ നേർവഴിക്കു നയിക്കുന്നൊരു മാർഗ്ഗദർശിനിയായിരിക്കുമെന്നു നമുക്കാശിക്കാം.

രാഷ്ട്രീയവും സാമുദായികവും വിദ്യാഭ്യാസപരവും വിനോദപരവുമായ മാർഗ്ഗങ്ങളിൽ ഭാരതീയ വനിതമാരും മുന്നോട്ടു വന്നുകഴിഞ്ഞിരിക്കുന്നു; സാംസ്കാരികലോകത്തിൽ അവർക്കുള്ള പങ്കു നിർവ്വഹിക്കുവാൻ ഇറങ്ങിയിരിക്കുന്നു. പക്ഷെ മുസ്‌ലിംവനിതകൾ, മലബാറിലെ മുസ്‌ലിം വനിതമാർ പ്രത്യേകിച്ചും ഇനിയും അടങ്ങിയിരിക്കുന്നു എന്നുവേണം പറയുവാൻ. മുസ്‌ലിം മഹിളമാർ ഇന്നും മറക്കുള്ളിൽനിന്നു വെളിക്കു വരാതെയിരിക്കുന്നതിൻെറ രഹസ്യമെന്തു? പരിഷ്കൃതലോകത്തിൻെറ പ്രകാശരശ്മികളിൽനിന്നു ഒഴിഞ്ഞുമാറുവാൻ അവരെ പ്രേരിപ്പിക്കുന്ന ശക്തിയേതു? സ്ത്രീസമുദായത്തെ സ്നേഹിക്കുന്ന—അവൻെറ അമ്മ ഒരു സ്ത്രീയായതുകൊണ്ടു—ഏതൊരാൾക്കും സ്വാഭാവികമായുളവാകുന്നൊരു സംശയമാണിതു്.

ഇതിന്നുള്ള ഉത്തരമാകട്ടെ അത്രതന്നെ സത്യവും സ്വാഭാവികവുമാണു്. വിദ്യാഭ്യാസത്തിൻെറ അഭാവം അഥവാ അപൂർണ്ണത. മുസ്‌ലിം മഹിളമാർ തീരെ വിദ്യാഭ്യാസമില്ലാത്തവരോ സംസ്കാരം ലഭിക്കാത്തവരോ ആണെന്നല്ല ഞാൻ വിവക്ഷിക്കുന്നതു്. നവീന ലോകത്തിലെ പരിഷ്കൃതവും സംസ്കൃതവുമായ വിദ്യാഭ്യാസ രംഗങ്ങളിൽനിന്നു അവരകന്നുനില്ക്കുന്നു എന്നു മാത്രം. ആധുനികരീതിയനുസരിച്ചുള്ള വിദ്യാകേന്ദ്രങ്ങളുടെ നേരെ അവരൊരു ബഹിഷ്കരണനയമംഗീകരിച്ചുകാണുന്നു. മലബാറിലെ മുസ്‌ലിം വനിതകളെ പരാമർശിക്കുന്ന ഈ പരമാർത്ഥം പറയാതിരിക്കുവാൻ വയ്യ.

അസ്ഫുടങ്ങളായ ചില സാമുദായിക നിബന്ധനകളാണു് ഇതിന്നുത്തരവാദിയെന്നു തീർച്ചതന്നെ. അന്ധമായ ചില അഭിപ്രായങ്ങളും വിശ്വാസങ്ങളും അവർക്കിടയിൽ കടന്നുനില്ക്കുന്നു. ചരിത്രയാഥാർത്ഥ്യങ്ങളെക്കുറിച്ചുള്ള അജ്ഞത അതിന്നു വളംവെക്കുന്നു. പരിഷ്കൃതപ്രവർത്തനങ്ങളുടെ നേർക്കുള്ള അവജ്ഞ അതിനെ വളർത്തിവിടുന്നു.

മുസ്‌ലിം സമുദായത്തിലെ സ്ത്രീകൾ കഴിഞ്ഞകാലത്തിലും കഴിഞ്ഞുകൂടിയതു ഇങ്ങിനെതന്നെയോ? നമുക്കു ചരിത്രത്തിൻെറ ഏടുകളൊന്നു മറിച്ചുനോക്കുക.

അതാ ബാബറുടെ പുത്രിയും ഹുമയൂൺ ചക്രവർത്തിയുടെ സഹോദരിയുമായ "ഗുൽബദാംബീഗം" മാതൃഭാഷയായ തുർക്കിയിലും അന്യഭാഷയായ പേർഷ്യനിലും അസാധാരണ വൈദഗ്ദ്ധ്യം പ്രകാശിപ്പിച്ച ആ മഹതി ആരെയാണു അത്ഭുതസ്തബ്ധരാക്കാത്തതു? ബീഗം സ്വാനുഭവങ്ങളെ അടിസ്ഥാനമാക്കി പേർഷ്യനിൽ എഴുതിയ ചരിത്രഗ്രന്ഥം ആധുനിക ചരിത്രകാരന്മാരെ എത്രമാത്രമാണു് അനുഗ്രഹിച്ചിട്ടുള്ളതു്? അവർ അനവധി കൃതികളും കവിതകളും നിർമ്മിച്ചിരുന്നുവത്രെ. ഗ്രന്ഥങ്ങൾ ശേഖരിക്കുന്നതിൽ അവർക്കു പ്രത്യേക താല്പര്യമുണ്ടായിരുന്നു. വിദ്വന്മണിയായ "അബുൾഫാസ"ലിന്നു "അക്ബർ നാമ" എഴുതുന്നതിൽ ഇവരുടെ ചരിത്രഗ്രന്ഥം വളരെയേറെ സഹായിച്ചിട്ടുണ്ടെന്നുപറഞ്ഞാൽ അവരുടെ പാണ്ഡിത്യമെത്രകണ്ടുണ്ടായിരുന്നുവെന്നൂഹിക്കാമല്ലോ. ഭാരതീയ വനിതകൾക്കു ഉന്മേഷമരുളുന്ന ഒന്നത്രെ, ആ ആദർശവനിതയുടെ അനുസ്മരണം.

മുസ്‌ലിം വനിതകളിൽ പ്രമുഖസ്ഥാനമർഹിക്കുന്ന മറെറാരു മഹിളാമണിയാണു അക്ബറുടെ ജനനിയായ "മാരിയംമാകാണി". വിദ്യാഭ്യാസവും ബുദ്ധിസാമർത്ഥ്യവും അവർക്കു വേണ്ടുവോളമുണ്ടായിരുന്നുവെന്നു ചരിത്രകാരന്മാർ രേഖപ്പെടുത്തിയിട്ടുണ്ടു. വിവേകിയും വിദ്വന്മണിയുമായ അക്ബർ ചക്രവർത്തിയുടെ മാതാവാകുവാനുള്ള മഹാഭാഗ്യം മാത്രമല്ല അർഹതയും അവർക്കുണ്ടായിരുന്നു.

അക്ബർ ചക്രവർത്തിയുടെ വളർത്തമ്മയായ "മാഹം അങ്ക" ഒരു തികഞ്ഞ വിദുഷിയായിരുന്നു. ദൽഹിയിൽ അവർ സ്വന്തമായൊരു കലാശാലതന്നെ സ്ഥാപിച്ചിരുന്നു. അതിൻെറ അവശിഷ്ടങ്ങൾ ഇന്നും കാണപ്പെടുന്നുണ്ടു്. അസാധാരണമായ ബുദ്ധിശക്തിയാലും ഭരണനൈപുണിയാലും അനുഗ്രഹീതയായ മറെറാരഭ്യസ്തവിദ്യയായിരുന്നു "നൂർജഹാൻ". താജിലെ "മംതസ് മഹാൾ" വിദ്യാഭ്യാസ വിഷയത്തിൽ പ്രത്യേക താല്പര്യം പ്രദർശിപ്പിച്ചിരുന്നുവെന്നതിന്നു ചരിത്രരേഖകൾതന്നെയുണ്ടു്. ഔറംഗസീബിൻെറ

ജ്യേഷ്ഠസഹോദരിയായ "ജഹാനര"യാകട്ടെ ഭരണകാര്യങ്ങളിൽ ഷാജഹാൻ ചക്രവത്തിക്കു സാഹായ്യവും ഉപദേശവും നൽകത്തക്കവണ്ണമുള്ള ഒരു വിദുഷിയായിരുന്നു. "സതിയുണ്ണിസ്സാ" എന്നൊരു മാന്യമഹതിയത്രെ അവരെ വിദ്യാഭ്യാസം ചെയ്യിച്ചതു്. മറെറാരു വിദുഷീരത്നമാണു ജ്യേഷ്ഠപുത്രിയായ "സെയിബുണ്ണിസാബീഗം". അവർ പേർഷ്യനിലുംഅറബിയിലും അസാധാരണവൈദുഷ്യം നേടിയൊരു കവയിത്രിയായിരുന്നു. Makhfi(ഒളിച്ചിരിക്കുന്ന ഒന്നു) എന്ന ഗ്രന്ഥപരമ്പര ആ മഹതിയുടെ തൂലികാവൈഭവത്തിന്നു ഉത്തമസാക്ഷ്യം വഹിക്കുന്നു. വിദ്വജ്ജനങ്ങളെ ആദരിക്കുന്നതിൽ അവക്കു പ്രശംസനീയമായ താല്പയ്യമുണ്ടായിരുന്നതായ് പറയപ്പെടുന്നു. ഇങ്ങിനെ വിദുഷികളും കവയിത്രികളും ഭരണനിപുണകളും വിദ്യാതല്പരകളുമായ അനേകം രാജ്ഞികളും മഹതികളും മുസ്‌ലിംസമുദായത്തിന്റെ സൌവണ്ണകാലത്തെ അലങ്കരിച്ചിരുന്നു.

രാഷ്ട്രീയകാര്യങ്ങളിലും കലാപ്രവത്തനത്തിലും വിദ്യാപ്രചരണത്തിലും അസാമാന്യമായ ആഭിമുഖ്യം പ്രദശിപ്പിച്ചിരുന്ന ആ ആദശവനിതകളുടെ പിൻതലക്കാർ ഇന്നു വിദ്യാഭ്യാസത്തിൽ ഒട്ടേറെ പിന്നിലാണു നിൽക്കുന്നതെന്നു കാണുന്നതിൽ പരിതപിക്കേണ്ടിയിരിക്കുന്നു. അമ്മമാരിൽനിന്നു പകരുന്ന സംസ്കാരമാണു സന്താനങ്ങളുടെ സ്വഭാവത്തെ നിയന്ത്രിക്കുന്നതു്. അവരുടെ വായിൽനിന്നു വീഴുന്ന വാക്കുകളാണു മക്കളുടെ മനസ്സിൽ ആദ്യമായി പതിയുന്നതു്. അതുകൊണ്ടു സംസ്കാരസമ്പന്നമായ ലോകത്തിന്റെ മാതൃത്വം വഹിക്കുവാനുള്ള അർഹത മഹിളമാക്കുണ്ടാവണം. അവർ അഭ്യസ്തവിദ്യകളും സംസ്കാരസമ്പന്നകളുമാവണം. പരിഷ്കൃതലോകത്തിലെ പരിഷ്കൃതരീതിയനുസരിച്ചുള്ള സംസ്കാരമാതൃകകൾ അവക്കു പരിചിതമായിരിക്കണം. മലബാറിലെ മുസ്‌ലിം സമുദായം ഈ വസ്തുത നല്ലപോലെ മനസ്സിരുത്തേണ്ടതാണു്. അവരുടെ ബാലികമാരെ വിദ്യാമന്ദിരങ്ങളിലേക്കയക്കുന്നതിൽ പ്രത്യേകം താല്പയ്യം പ്രദശിപ്പിക്കേണ്ടിയിരിക്കുന്നു. മലബാറിലൊരു മുസ്‌ലിംവനിതാഹൈസ്കൂൾ തന്നെയുണ്ടെന്നതു വലിയൊരനുഗ്രഹമാണു്. ആ അനുഗ്രഹത്തെ അനുഭവിക്കുവാൻ വൈമുഖ്യമെന്യേ എല്ലാം മുസ്‌ലിം സഹോദരന്മാരും മുതിരുന്നപക്ഷം സമുദായത്തിന്റെ ഈ ന്യൂനത ക്ഷണത്തിൽ പരിഹരിക്കപ്പെടാവുന്നതത്രെ. സമുദായാംഗങ്ങൾ ഈ സംഗതി ശ്രദ്ധിക്കുന്നതായാൽ അതുസമുദായത്തിന്നും രാഷ്ട്രത്തിന്നും വലിയൊരനുഗ്രഹമായിരിക്കും. മഹിളാലോകത്തിൽ അതൊരു പരിവത്തനമുണ്ടാക്കുമെന്നു മാത്രമല്ല, മലബാറിന്റെ ചരിത്രത്തിൽ അതൊരു മഹനീയാദ്ധ്യായത്തെ കുറിച്ചിടുകയും ചെയ്യും. ഈ നിർദ്ദേശങ്ങളിൽ വല്ല അനൌചിത്യങ്ങളും കടന്നുകൂടിയിട്ടുണ്ടെങ്കിൽ ഒരുമുസ്‌ലിം സഹോദരനു നിങ്ങൾ മാപ്പുകൊടുത്തതായ് കരുതുക.

# മലയാളഭാഷാബോധനം

—:o:—

(തുടർച്ച)

കെ. കുര്യാക്കോസ്, തോട്ടുങ്കൽ, എം. എ., എൽ. റ്റി.

## സംഭാഷണപരിശീലനം

സംഭാഷണപാഠത്തിന്റെ ഉദ്ദേശ്യം കുട്ടികളെ ശരിയായി ഉച്ചരിക്കാനും, ഉള്ളിലുള്ള ആശയം വ്യക്തമായും ലളിതമായും രസകരമായും പ്രകാശിപ്പിക്കാനും പ്രാപ്തരാക്കുക എന്നതാണ്. കുട്ടികൾ തമ്മിൽത്തമ്മിൽ സംഭാഷണം ചെയ്യുന്നതുപോലെ സ്വാഭാവികമായി അവരുടെ അനുഭവങ്ങളെക്കുറിച്ചു പറയാൻ പരിശീലിപ്പിക്കണം. സാധാരണ ഒരു അസ്വാഭാവികമായ പാഠശാലാസമ്പ്രദായം സംഭാഷണത്തിൽ വന്നുപിടിപെടാറുണ്ട്.

ആരംഭത്തിൽതന്നെ തെററു തിരുത്താനായി ക്രമത്തിലധികം ശ്രമിക്കരുത്. തെററു ക്രമേണ പരിഹരിക്കാം. സംഭാഷണസമയത്തുതന്നെ വേണമെന്നില്ല. ആരംഭത്തിൽ സ്ഖലിതരാഹിത്യവും, വ്യാകരണമുറകളും, സ്നിഗ്ദ്ധതയും അല്ല സംഭാഷണത്തിൽ പ്രധാനമായിട്ടുള്ളത്. സംഭാഷണത്തിൽ ഓജസ്സും, ചിത്രീകരണപാടവവും, ജീവനുമാണ് ആദ്യം ലക്ഷ്യമാക്കേണ്ടത്. ഇവയെല്ലാം പ്രായേണ കുട്ടികളിൽ സഹജങ്ങളാണ്. പാഠശാലയിൽ ഇവയെ നശിപ്പിക്കാതെ സൂക്ഷിച്ചാൽ മതിയാവും.

എഴുത്ത് അഭ്യസിപ്പിക്കുന്നതിനുതന്നെ സംഭാഷണപരിശീലനമാണ് സഹായമായിത്തീരുന്നത്. മേൽപ്പറഞ്ഞ ഗുണങ്ങളോടുകൂടി സംഭാഷണം ചെയ്യാൻ സാധിക്കുന്ന ഭൂരിപക്ഷം കുട്ടികൾക്കും അതുപോലെ എഴുതി ഫലിപ്പിക്കാനും കഴിയും. പലപ്പോഴും കൃത്യമായി എഴുതാൻ പരിശീലിപ്പിക്കുന്നതിനു, പറയുന്നതുപോലെ എഴുതാൻ പരിശീലിപ്പിക്കുകയാണ് ഉത്തമമായ മാർഗ്ഗം. 'ഡിപ്പി' 'മാതൃഭാഷാബോധനത്തിൽ' കേട്ടെഴുത്തിൽ എഴുതിയ ഭാഗം കുട്ടികളെക്കൊണ്ടുതന്നെ വായിപ്പിക്കേണമെന്നു നിർദ്ദേശിക്കുന്നുണ്ട്. എഴുത്തിൽ തെററുണ്ടെങ്കിൽ വായനകൊണ്ടു മനസ്സിലാക്കാം. തെററിച്ചെഴുതുകയും ശരിയായി വായിക്കുകയും ചെയ്യുന്നവരെ കണ്ടേക്കാം. എന്നാലും ശരിയാണോ എന്നു പരിശോധിക്കാനുള്ള ഒരു മാർഗ്ഗം ഉച്ചാരണം അഥവാ വായന പരിശോധിക്കുകതന്നെയാണ്. ഉയർന്ന ക്ലാസ്സുകളിൽ സംഭാഷണത്തിനു ക്രമേണ പ്രാധാന്യം കുറഞ്ഞു വരുമെന്നു ഒരു ധാരണയുണ്ട്. എന്നാൽ പാഠശാലാ ജീവിതം അവസാനിക്കുന്നതുവരെ രേഖാമൂലമായ പ്രബന്ധരചനയെക്കാൾ പ്രാധാന്യം വാങ്മൂലരചനയ്ക്കാണ് കൊടുക്കേണ്ടത്. രേഖാമൂലമായ രചന തൃപ്തികരമാകുന്നതിനു വാങ്മൂലരചനയാണ് സഹായമാകേണ്ടത്. തൃപ്തികരമായ ലേഖനം അവധാനപൂർവ്വമുള്ള സംഭാഷണമാണെന്നു പറയാം. രേഖാമൂലമായ രചനയിൽ സംഭാഷണത്തിലെ ലാളിത്യവും സ്വാഭാവികതയും പുനർജ്ജീവിപ്പിക്കേണ്ടകാലം അതിക്രമിച്ചിരിക്കുന്നു. ലേഖനത്തിലെ ശുഷ്കതയും അസ്വാഭാവികതയും വിദ്യാലയങ്ങളിൽ പാരമ്പര്യസിദ്ധങ്ങളായിപ്പോയിട്ടുണ്ടു. ഇതാണ് ദൂരീകരിക്കേണ്ടതു. ഒന്നുമുതൽ എട്ടുവരെയുള്ള ക്ലാസ്സുകളിൽ വാങ്മൂലരചന വ്യവസ്ഥാപിതമായി നടത്തണം. ഉയർന്ന ക്ലാസ്സുകളിൽ കഥാകഥനം മുതലായവ ഇല്ലാതാകുന്നു. അതുകൊണ്ടു ഭാവനാശക്തി പോഷിപ്പിക്കാനുള്ള മാർഗ്ഗങ്ങൾ അടഞ്ഞുപോകുന്നു. സ്വയംപ്രകാശനത്തിനു മാർഗ്ഗമില്ലാത്തതുകൊണ്ടു പ്രസ്തുത ശക്തി ക്ഷയിക്കുന്നു. ഭൂരിപക്ഷം ആളുകൾക്കും ലേഖനചാതുര്യത്തെക്കാൾ സംഭാഷണചാതുര്യമാണ് ഉപകാരപ്രദമായിത്തീരുന്നതു. എഴുത്തിൽ വേഗതയും സ്വാഭാവികതയും കിട്ടാൻ ഇതുതന്നെയാണ് സഹായമായിട്ടുള്ളതും. ഈവശം അവഗണിക്കുന്നതിനാലാണ് ശുഷ്കവും, സങ്കേതജഡിലവും, നിർജ്ജീവവുമായ പ്രബന്ധങ്ങൾ ഉണ്ടാകുന്നതു. സംഭാഷണ പരിശീലനത്തിന് പ്രഹസനാഭിനയം, വാദപ്രതിവാദം, ലഘുപ്രസംഗം മുതലായവ ഉപയോഗപ്പെടുത്താം.

ലേഖനചാതുര്യത്തിനുള്ള അടിസ്ഥാനം സംഭാഷണമാണ്. എന്നുതന്നെയല്ല പഠിപ്പിക്കാൻ അർഹമായിട്ടുള്ള ഏതിനും അടിസ്ഥാനമായിരിക്കേണ്ടതും ഇതുതന്നെയാണ്. കുട്ടികളുടെ സംഭാഷണത്തിൽ അത്യന്താപേക്ഷിതമായ ഗുണങ്ങൾ മുമ്പുതന്നെ സൂചിപ്പിച്ചിട്ടുണ്ട്. ശബ്ദായമാനവും അഹംബുദ്ധിദ്യോതകവുമായ ആത്മപ്രകാശനം അനുവദനീയമല്ല. കുട്ടികൾ അന്യോന്യവും അദ്ധ്യാപകനും ക്ലാസ്സിലുള്ളവർക്കും അഭിമുഖമായും സംഭാഷണം ചെയ്യുകയാണ് ആവ

ശ്യമായിട്ടുള്ളത്. പലൎക്കും സംഭാഷണവൈകല്യങ്ങൾ ഇല്ലാതിരിക്കാം. ന്യൂനതയുള്ളവരെ ഉദ്ദേശിച്ചാണ് നാം രീതികൾ ക്രമപ്പെടുത്തേണ്ടത്. ആരംഭത്തിൽ സംഭാഷണപാഠങ്ങൾതന്നെ നടത്തണം. ആരിലെല്ലാമാണ് ശ്രദ്ധപതിക്കേണ്ടതെന്നും മററും അദ്ധ്യാപകന് മുൻകരുതൽ വേണം. സംഭാഷണം രസപ്രദമാക്കാൻ ഒരു മാൎഗ്ഗം നിൎദ്ദേശിക്കാം. രാവിലെ നാട്ടുവൎത്തമാനത്തിനായി ഒരു പീരിയേഡ് നിശ്ചയിക്കാം. (A news period) വീട്ടിലോ വഴിക്കോ സംഭവിച്ചതോ, കണ്ടതോ കേട്ടതോ ആയ ഏതെങ്കിലും കുട്ടികളെക്കൊണ്ടു പറയിക്കാം. അവൎക്കു രസമുള്ള ഏതു സംഗതിയും ഇതിലുൾപ്പെടുത്താം. ഈ പീരിയേഡിൽ കുട്ടികൾക്കു താല്പൎയ്യമുള്ള സാധനങ്ങൾ കൊണ്ടുവരാൻ ഏല്പിക്കുകയും അവയെക്കുറിച്ച് എന്തെങ്കിലും ചോദിച്ചു മനസ്സിലാക്കാൻ സന്ദൎഭം ഉണ്ടാക്കുകയും ചെയ്യാം. കുട്ടികൾക്കു താല്പൎയ്യമുള്ള എന്തിനെപ്പററിയെങ്കിലും സംഭാഷണം ചെയ്യിക്കുക എന്നതാണ് പൊതുതത്വം. നേരത്തെ സൂചിപ്പിച്ചതുപോലെ ഈ പാഠങ്ങളിൽ ഭാഷാശുദ്ധിക്കുവേണ്ടി അദ്ധ്യാപകൻ വളരെ ക്ലേശിക്കേണ്ടതില്ല. ഭാഷാവിഷയകമായി ശ്രദ്ധിക്കേണ്ട കാൎയ്യങ്ങൾ അദ്ധ്യാപകൻ പ്രത്യേകം കുറിച്ചുവെയ്ക്കണം. അനുകരണം, സൂചന (suggestion) മുതലായവ ഉപയോഗപ്പെടുത്തി തിരുത്തലും നടത്തിപ്പോകാം. എന്നാൽ മററു ക്ലാസ്സുകളിലാണ് അധികം ശ്രദ്ധ പതിക്കേണ്ടത്. ഭാഷയിൽ ഗ്രാമ്യപ്രയോഗങ്ങളും മററും കുറെ അനുവദിക്കാം. ഭാഷ ചിന്തയേയും യഥാൎത്ഥമായ വികാരത്തേയും ഉൾക്കൊള്ളുന്നവയാണെന്നാണ് പ്രധാനമായി നോക്കേണ്ടത്: ശക്തി, ജീവൻ, സ്വാഭാവികത ഈ ഗുണങ്ങൾ പ്രത്യേകം ഉണ്ടായിരിക്കണം.

കരപരിശീലനത്തോടു ബന്ധിച്ച് സംഭാഷണം നടത്തിക്കാം. ചെയ്യുന്ന പ്രവൃത്തിയെക്കുറിച്ച് എന്തെങ്കിലും പറഞ്ഞുകൊണ്ടിരിക്കാൻ കുട്ടികൾ തൽപരരായിരിക്കും. സംഘംസംഘമായി പ്രവൎത്തിക്കുമ്പോൾ പ്രവൎത്തിക്കാൻ പോകുന്നതിനെക്കുറിച്ച് പറയാൻ അതാതു സംഘക്കാരെ പ്രോത്സാഹിപ്പിക്കണം. വീട്, അടുപ്പ്, കലം, പാത്രങ്ങൾ മുതലായവയുടെ കളിമൺമാതൃകകളും മററും അവരെക്കൊണ്ടുണ്ടാക്കിക്കാം. ഇവയെ അടിസ്ഥാനപ്പെടുത്തി സംഭാഷണം നടത്തിക്കാം. നിത്യപരിചയത്തിലുള്ള കാൎയ്യങ്ങളെപ്പററി പദ്യങ്ങൾ നിൎമ്മിച്ചു ശേഖരിച്ചു വിദ്യാൎത്ഥികളെക്കൊണ്ടു ചൊല്ലിക്കാം. താ

---

രാട്ടു തുടങ്ങിയ ലളിതകവനങ്ങളോ, ഗൃഹത്തിൽ കേൾക്കുന്ന മററു പദ്യശകലങ്ങളോ ശേഖരിക്കുന്നതായിരിക്കും ഉത്തമമായ മാൎഗ്ഗം. കുട്ടികൾക്കു സംഗീതത്തിൽ ജന്മനാതന്നെ അഭിരുചിയുള്ളതാണ്. താഴ്ന്ന ക്ലാസ്സുകളിൽ സംഭാഷണത്തിനു പാട്ടുകൾ ധാരാളമായി ഉപയോഗിക്കണം. അതിനു യോജിച്ച രീതിയിലുള്ള പാട്ടുകൾ അദ്ധ്യാപകന്മാർതന്നെ രചിക്കുന്നതായിരിക്കും ഗുണകരമായിരിക്കുന്നതു്.

വീട്ടിലെ അനുഭവങ്ങൾ അഭിനയിക്കുന്നതിൽ കുട്ടികൾ തല്പരരാണ്. "കഞ്ഞിയും കറിയും വെയ്ക്കുക" മുതലായ അഭിനയങ്ങൾ അവൎക്കു പ്രിയകരമാണ്. ഒഴിവു ദിവസങ്ങളിൽ അവർ വിദ്യാലയകാൎയ്യങ്ങൾ അഭിനയിക്കുന്നു. ഇങ്ങനെയുള്ള കളികൾ സംഭാഷണപാടവം വൎദ്ധിപ്പിക്കാൻ ഉപയോഗിക്കാം. ചില പാട്ടുകളേയും ഇതിനോടു ഘടിപ്പിക്കാം.

കഥകൾ ആബാലവൃദ്ധം ജനങ്ങൾക്കും രസകരമാണല്ലോ. അദ്ധ്യാപകൻ കഥ എത്ര ഉപയോഗപ്പെടുത്തിയാലും അതു അധികമാകുകയില്ല. ശിശുക്കളെക്കൊണ്ടുപോലും അവർ കേട്ടിട്ടുള്ള കഥകൾ പറയിക്കുകയും ക്രമേണ സ്വന്തമായി കഥകൾ നിൎമ്മിപ്പിക്കുകയും ആകാം. അവർ പറയുന്ന കഥകൾ ഓരോന്നും രണ്ടു മൂന്നു വാക്യങ്ങളിൽ ഒതുങ്ങുന്നവയായാലും മതിയാവും. പുസ്തകങ്ങളിൽനിന്നു ഗ്രഹിച്ചിട്ടുള്ളവക്കു പുറമേ വീട്ടിൽവെച്ചു കേട്ടിട്ടുള്ള കഥകളും അവരെക്കൊണ്ടു പറയിക്കാം. കഥകൾ സ്വയം രചിക്കുന്നതിനു ഇവയെല്ലാം സഹായമാകണം. കഥകൾ രചിപ്പിക്കുന്നതിൽ പലതരത്തിലുമുള്ള സഹായങ്ങൾ കുട്ടികൾക്കു ചെയ്തുകൊടുക്കണം. ഒരു കഥയുടെ ഭൂരിഭാഗവും പറഞ്ഞിട്ടു ശേഷിക്കുന്ന ഭാഗം ഇഷ്ടാനുസാരം കുട്ടികളെക്കൊണ്ടു പറയിക്കാം. ആരംഭത്തിൽ ഈ അഭ്യാസം വളരെ ലഘുവായിരിക്കണം. ക്രമേണ അവർ പൂൎത്തിയാക്കേണ്ട ഭാഗം വൎദ്ധിപ്പിച്ചുകൊണ്ടു വരാം. ഒരു കഥയുടെ ആദ്യവും അവസാനവും ബോൎഡിൽ എഴുതിയിടുകയും മദ്ധ്യഭാഗം കണ്ടുപിടിക്കാൻ അവരെ പ്രേരിപ്പിക്കുകയും ചെയ്യാം. ഇതും 'ലഘുവിൽനിന്നു കഠിനത്തിലേക്കു' എന്ന പ്രമാണപ്രകാരം ആയിരിക്കണം തുടൎന്നുപോകുന്നതു. അദ്ധ്യാപകൻ കഥയുടെ അവസാനം പറഞ്ഞുകൊടുത്തിട്ടു ആരംഭം പറയാൻ പ്രേരിപ്പിക്കാം. ഇതാണ് കുറെ വിഷമമായ അഭ്യാസം. കഥാസൂചനചിത്രങ്ങൾ ഉപയോഗിച്ചും കഥ പറയിക്കാം. പദങ്ങൾ ഒന്നും ഉപയോഗിക്കാതെ ചിത്രപരമ്പരകൾ മാത്രം ഉപയോഗിച്ച കഥ പറയിക്കുന്നതു കഥാരചനക്കുള്ള മറെറാരു പരിശീലനമാണ്. അദ്ധ്യാപകൻ കഥയിലെ ആദ്യത്തെ വാക്യം പറയുകയും അതിനെത്തുടൎന്ന് ഓരോ കുട്ടിയും മുറക്കു ഓരോ വാക്യം പറഞ്ഞു പോകുകയും ചെയ്യുന്നതു രസകരമായ ഒരഭ്യാസമായിരിക്കും. വിചിത്രമായ കഥ വിചിത്രമായേക്കാം. കഥ അവസാനിപ്പിക്കുന്ന വിഷയത്തിൽ അദ്ധ്യാപകന്റെ ഔചിത്യബുദ്ധിയാണ് മാനദണ്ഡം. ആദ്യം കഥയിലെ ഭാഗങ്ങൾ ഇടവിട്ടു (out line) പറഞ്ഞുകൊടുത്തും പിന്നീടു കുറേ പദങ്ങൾ മാത്രം പറഞ്ഞുകൊടുത്തും കഥ പൂൎത്തിയാക്കിക്കാം.

# കുടിലിൽനിന്നു കൊട്ടാരത്തിലേയ്ക്കു്

പി. ഉമ്മർകുട്ടി

ദാരിദ്ര്യം ഹേതുവായി നഷ്ടം തിരിയുന്ന എത്രയോ ആളുകൾ നമ്മുടെ നാട്ടിൽ ഉണ്ട്. അവരുടെ യിടയിൽ ബുദ്ധിശക്തിയിലും, ദൃഢനിശ്ചയത്തിലും, ആശയഗാംഭീര്യത്തിലും വാചാലതയിലും ധീരതയിലും മറ്റും പ്രശസ്തമായ സ്ഥാനം ലഭിക്കുവാൻ അർഹതയുള്ളവരും ഒട്ടും കുറവല്ല. പക്ഷെ ഏതാദൃശഗുണങ്ങൾ പൊതുജന ദൃഷ്ടിയിൽ കൊണ്ടുവരുന്നതിന്നു മികച്ച ദാരിദ്ര്യം വിലങ്ങടിച്ചുനില്ക്കുന്നവരുമാത്രം. ഈ ദാരിദ്ര്യമാകുന്ന രാക്ഷസനോടു പടവെട്ടി അവരെ പഥകടത്തുവാൻ അധികം പേരും ശ്രമിക്കുന്നുമില്ല. എന്നാൽ ഈ ലേഖനത്തിന്നു വിഷയീഭവിച്ച പുരുഷൻ അത്തരക്കാർക്കു മാർഗ്ഗദർശിയും ഉത്തമമാതൃകയും ആണ്.

അസ്വാതന്ത്ര്യരും അശരണരും ആയ ഒരു ജനസഞ്ചയത്തിന്റെ — നീഗ്രോ വംശത്തിന്റെ — സ്വാതന്ത്ര്യലബ്ധിക്കുവേണ്ടി പോരാടിയ മഹാനും ത്യാഗിവര്യനുമായ അബ്രഹാം ലിങ്കനാണ് നമ്മുടെ കഥാനായകൻ.

ഇദ്ദേഹം അമേരിക്കയിലെ ഒരു ഗ്രാമത്തിലുള്ള ഒരു ചെറുകുടിലിൽ ക്രിസ്ത്വബ്ദം 1809-ൽ ജനിച്ചു. പിതാവ് വെറും ഒരാശാരിയായിരുന്നു. അദ്ദേഹത്തിന്നാകട്ടെ എഴുത്തും വായനയും അറിഞ്ഞുകൂടായിരുന്നു. മാതാവ് ആദ്യമേതന്നെ കുട്ടിയുടെ വിദ്യാഭ്യാസകാര്യത്തിൽ ശ്രദ്ധിപ്പാൻ തുടങ്ങി. നീതിബോധം, സൗമ്യത, ജ്ഞാനസമ്പാദനത്തിലുള്ള ആഗ്രഹം എന്നീ ഗുണങ്ങളുടെ ഒരു വിളനിലമായിരുന്നു ആ മഹിളാരത്നം. ഈ ഗുണങ്ങളെല്ലാം മാതാവിങ്കൽനിന്നു കുട്ടിയിലേക്കു സംക്രമിച്ചു. പക്ഷെ അമ്മയുടെ സാഹചര്യം ലിങ്കന്നു കുറച്ചുകാലത്തേക്കു മാത്രമെ ഉണ്ടായിരുന്നുള്ളു. കാരണം അവർ വേഗത്തിൽ കാലയവനികക്കുള്ളിൽ തിരോധാനംചെയ്തു. "ഗുണികളുഴിയിൽ നീണ്ടുവാഴാ" എന്നാണല്ലൊ അഭിജ്ഞവചനം.

അക്കാലത്ത് അമേരിക്കയിൽ വിദ്യാലയങ്ങളുടെ എണ്ണം തുലോം കുറവായിരുന്നു. എത്രയോനാഴികദൂരം നടന്നാൽമാത്രമെ ഒരു വിദ്യാലയം കണ്ടെത്തുവാൻസാധിക്കുകയുള്ളു. വലിയപട്ടണങ്ങളിലയച്ച് ഉയർന്നതരം വിദ്യാഭ്യാസം ചെയ്യിക്കുന്നതിന്നുള്ള ധനസ്ഥിതി ലിങ്കന്റെ പിതാവിന്നുണ്ടായിരുന്നില്ല. ആകയാൽ പ്രാഥമികവിദ്യാഭ്യാസം മാത്രമെ അദ്ദേഹത്തിന്നു കാര്യമായുണ്ടായിരുന്നുള്ളു. പക്ഷെ ചെറുപ്പത്തിൽതന്നെ പുസ്തകപാരായണത്തിൽ അദ്ദേഹം അസാധാരണമായ അഭിരുചി പ്രദർശിപ്പിച്ചിരുന്നു. കാശുകൊടുത്തു പുസ്തകം വാങ്ങുവാനദ്ദേഹത്തിന്നു സാധിച്ചിരുന്നില്ലെങ്കിൽകൂടി സ്നേഹിതന്മാരോടും അഭ്യുദയകാംക്ഷികളോടും വായ്പവാങ്ങിയിട്ടെങ്കിലും ഈ ആഗ്രഹം അദ്ദേഹം സാധിപ്പിച്ചിരുന്നു.

ഒരു യുവാവായതോടുകൂടി ലിങ്കൻ പല ജോലികളുംചെയ്തു നിത്യവൃത്തി കഴിച്ചുകൂട്ടി. മരം വെട്ടുക, നിലം ഉഴുതു ശരിപ്പെടുത്തുക, കടവുകടത്തുക, എന്നിത്യാദി പ്രവൃത്തികളെല്ലാം യാതൊരു ലജ്ജയോ സങ്കോചമോ കൂടാതെ അദ്ദേഹം നിർവഹിച്ചു. ഒഴിവുസമയത്തിൽ വൃദ്ധനായ പിതാവിനെയും സഹായിച്ചു.

'ഒരിക്കൽ ന്യൂ ഓർലിയൻസ്' എന്ന സ്ഥലത്തേക്കു ഒരു വർത്തകപ്രമാണിയുടെ സാമാനങ്ങളുംകൊണ്ടു ലിങ്കൻ പോയി. ഈ സ്ഥലം സ്വദേശത്തുനിന്നു 1800 നാഴിക അകലെയായിരുന്നു. അടിമവ്യാപാരം നടത്തുന്ന ഒരു ചന്ത ആദ്യമായി ഇദ്ദേഹം കണ്ടതു് ഇവിടെയായിരുന്നു. ഒരു യുവതിയെ വില്ക്കുവാൻ വേണ്ടി ആ 'മാർക്കറ്റിൽ' കൊണ്ടുവരികയും, ഒരു മുതലാളി നല്ലവണ്ണം പരിശോധിച്ച് ആ 'ചരക്ക്' വാങ്ങുവാൻ തീർച്ചപ്പെടുത്തുകയുംചെയ്തു. ഈ കാഴ്ച നമ്മുടെ ലിങ്കനെ ആശ്ചര്യപരതന്ത്രനാക്കി. "ഇതെന്തു! ഇങ്ങിനെയും ഒരേർപ്പാട് ലോകത്തു നടപ്പിലുണ്ടോ! കഷ്ടം!" എന്നിങ്ങനെ അദ്ദേഹം ചിന്തിക്കുവാൻ തുടങ്ങി. 'ഈ സംഭവമാണ് അമേരിക്കൻചരിത്രത്തിൽ ഒരു പുതിയ അദ്ധ്യായം തുറക്കുന്നതിന്നിടയാക്കിയതു്. ഒരു വിപ്ലവത്തിന്റെ ബീജം ഇതിലാണ് സ്ഥിതിചെയ്യുന്നതു്. അബ്രഹാം ലിങ്കന്നു അസൂയാവഹമായ സ്ഥാനം നേടിക്കൊടുത്തതു് ഈ ഹൃദയസ്പൃക്കായ കാഴ്ചയായിരുന്നു.

പിന്നീട് അബ്രഹാം പലസ്ഥലങ്ങളിലും ചുറ്റിസഞ്ചരിച്ചു പല ജോലികളിലും ഏർപ്പെട്ടു. സ്റ്റോർ മാനേജർ, ബ്രാഞ്ച് പോസ്റ്റ്മാസ്റ്റർ, സർവ്വേയർ എന്നീ പ്രവൃത്തികൾ എത്രയും കാര്യപ്രാപ്തിയോടുകൂടി അദ്ദേഹം ഏറ്റെടുത്തു നടത്തി. ഇവയ്ക്കുപുറമെ താനും തന്റെ ചില സ്നേഹിതന്മാരുംചേർന്ന് ഒരു കൂട്ടുവ്യാപാരവും നടത്തിയിരുന്നു. ഇതിൽ ലിങ്കനും പങ്കാളികളും പൊളിഞ്ഞു 'പാപ്പർസൂട്ട്'കളായിത്തീർന്നുവെന്നതും പ്രസ്താവ്യമാണ്. അവസാനം ഒരഭിഭാഷകനായിട്ടാണ് അദ്ദേഹം പ്രശോഭിച്ചതു്. സ്വപരിശ്രമംകൊണ്ടു അദ്ദേഹം ഭാഷാവ്യുൽപത്തിയും നിയമശാസ്ത്രപരിജ്ഞാനവും ആ

ജനിച്ചു. ഒരു വക്കീലെന്ന നിലയിൽ ലിങ്കനുള്ള പാടവം ഒന്നു വേറെതന്നെയായിരുന്നു. അന്യായക്കാരനേയും പ്രതിയേയും തന്റെ മാദ്ധ്യസ്ഥംമുഖേന യോജിപ്പിച്ചു രാജ്യവാസികളുടെയിടയിൽ സമാധാനം പരിപാലിക്കലായിരുന്നു അദ്ദേഹത്തിന്റെ പണി. സത്യം അസത്യമായും അസത്യം സത്യമായും കാണിപ്പാൻ ഭഗീരഥപ്രയത്നം ചെയ്യുന്ന ഒരഭിഭാഷകനല്ലായിരുന്നു അബ്രഹാം ലിങ്കൺ. ആകയാൽ അദ്ദേഹം ജനങ്ങളുടെ ഭക്തിബഹുമാനാദരങ്ങൾക്കു പാത്രമായതിൽ തെല്ലും അതിശയമില്ല.

ഇങ്ങിനെ ഒരു വക്കീലായി ജോലിചെയ്തുകൊണ്ടിരിക്കുന്നകാലത്താണ് അദ്ദേഹം ഇല്ലിനോയിസിലെ സ്റ്റേറ്റ് അസംബ്ലിയിൽ ഒരംഗമായി തെരഞ്ഞെടുക്കപ്പെട്ടതു്. ഇതോടുകൂടി അദ്ദേഹത്തിന്റെ വാഗ്മിതയെക്കുറിച്ചും നിയമപരിജ്ഞാനത്തെക്കുറിച്ചും മനോധൈര്യത്തെക്കുറിച്ചും പലരും പ്രശംസിക്കുവാൻ തുടങ്ങി. പൊതുജനോപകാരപ്രദങ്ങളായ പല സംഗതികൾക്കുംവേണ്ടി അദ്ദേഹം നിയമസഭാഭിത്തികൾക്കുള്ളിൽനിന്നു ഒരു വാചാസമരം നടത്തി. അതാ അദ്ദേഹത്തിന്റെ പേർ കാട്ടുതീപോലെ പരക്കുന്നു!

അതിൽപിന്നെ ലിങ്കനു അമേരിക്കൻകോൺഗ്രസ്സിൽ പ്രവേശിക്കേണമെന്ന ഒരാഗ്രഹം ജനിച്ചു. അടുത്തുണ്ടായ തെരഞ്ഞെടുപ്പിൽ താനും ഒരു സ്ഥാനാർത്ഥിയായിരുന്നു. അതിൽതാൻ പരാജയപ്പെട്ടുപോയി, പക്ഷെ, നിരാശനായതേയില്ല. വീണ്ടും ശ്രമിച്ചുനോക്കി. അത്തവണ ഭാഗ്യദേവത അദ്ദേഹത്തെ അനുഗ്രഹിച്ചു; വിജയം കൈവന്നു; കോൺഗ്രസ്സിൽ കടന്നുകൂടി. എങ്കിലും താൻ ഉദ്ദേശിച്ചതു ഫലം നേടാൻ ഈ സ്ഥാനം ഇടയാക്കിയില്ല. തന്റെ എതിരാളികൾ നിയമ പരിജ്ഞാനത്തിലും, വാദപ്രതിവാദം നടത്തുന്നതിലും, തന്നെ കവച്ചുവെക്കുന്നവരാണ് എന്നബോധം ലിങ്കനുണ്ടായിത്തീരുകയും കാലവിളംബമെന്യേ താൻ ആ സ്ഥാനം ഉപേക്ഷിക്കുകയുംചെയ്തു. തദനന്തരം വീണ്ടും നിയമപുസ്തകങ്ങൾ വായിക്കുകയും തൽഫലമായി അദ്ദേഹം ഒരൊന്നാംക്ലാസ്സ് നിയമപടുവായിത്തീരുകയും ചെയ്തുവന്ന സംഗതി ശ്രദ്ധേയമാണ്.

ഇക്കാലം അടിമവ്യാപാരത്തിൽ പലർക്കും അമർഷവും വെറുപ്പും ഉണ്ടായിത്തീർന്നു. ഈ ഏർപ്പാടു ഉടനടി നിർത്തൽചെയ്യേണ്ടതാണെന്നുള്ള പൊതുജനാഭിപ്രായത്തിനു ശക്തി കൂടിക്കൂടിവന്നു. ഈ പക്ഷക്കാരിൽ സിംഹഭാഗവും അമേരിക്കയിലെ വടക്കൻ പ്രദേശക്കാരാണ്. തെക്കൻ നിവാസികളിൽ അധികംപേരും ഇവർക്കെതിരായിരുന്നു. കാരണം പരുത്തിവ്യവസായശാലകൾ ഈ ഭാഗത്തായിരുന്നു സ്ഥിതിചെയ്തതു്. ഈ തൊഴിൽ ശാലകളിൽ എത്രയോ തൊഴിലാളികളെ ആവശ്യമായിരുന്നു. എല്ലുമുറിയെ പണി എടുപ്പിക്കുന്നതിനു അടിമകളെ കിട്ടുന്നപോലെ മറ്റാരേയും കിട്ടുകയില്ലല്ലോ. ഇതാണ് ഇവരുടെ എതിർപ്പിൽ ഒളിഞ്ഞുകിടന്ന രഹസ്യം. ഇക്കാര്യത്തിൽ ഏതുത്യാഗം വരിച്ചും ബദ്ധകങ്കണരായി പുറപ്പെടുവാൻ സ്വാതന്ത്ര്യേച്ഛുക്കളായ വടക്കൻരാജ്യവാസികൾ ദൃഢനിശ്ചയം ചെയ്തു. ഈ വിപരീതമനസ്ഥിതി ദൈനംദിനം വർദ്ധിച്ചുവന്നു. തെക്കൻനാട്ടുകാർ അമേരിക്കൻയൂനിയനിൽനിന്നും വിട്ടു ഒരു പുതിയ ഭരണകൂടം സ്ഥാപിക്കേണമെന്നവാദം തുടങ്ങി.

ഇതിനിടയിലാണ് ലിങ്കൻ അമേരിക്കൻകോൺഗ്രസ്സിന്റെ അദ്ധ്യക്ഷസ്ഥാനാരോഹണം ചെയ്തതു്. ഉടനെ അദ്ദേഹം ഒരു വിളംബരം പ്രസിദ്ധപ്പെടുത്തി. "അമേരിക്കയിലെ യാതൊരു ജനവിഭാഗവും യൂനിയനിൽനിന്നു വിട്ടുപിരിയുവാൻപാടില്ല. സ്വതന്ത്രരും സമന്മാരും ആയിട്ടാണ് സർവ്വരും ജനിക്കുന്നതു്. വ്യ

ത്യാസങ്ങൾ കല്പിക്കുന്നതു നാമാണ്. ദൈവദൃഷ്ടിയിൽ എല്ലാവരും ഒരുപോലെയാണ്. ജീവിക്കുവാനും വികസിപ്പാനും സ്വാതന്ത്ര്യമന്വേഷിക്കുവാനും ഉള്ള അവകാശങ്ങൾ എല്ലാവർക്കുമുണ്ട്; ഒരുകൂട്ടർ മറ്റൊരു കൂട്ടരെ അടിമകളായി നിർത്തുവാൻ പാടില്ല"—ഇതാണ് അതിന്റെ രത്നച്ചുരുക്കം.

ഇതുകൊണ്ടൊന്നും കാര്യം നേടാൻ സാധിച്ചില്ല. അവർ വീണ്ടും ബഹളം കൂട്ടിത്തുടങ്ങി. സ്വാതന്ത്ര്യസമരത്തെ സർവ്വ ബുദ്ധിമുട്ടുകളും സഹിച്ച് വിജയകരമാക്കിത്തീർക്കേണമെന്ന ഉത്തര ദേശക്കാരുടെ വാശി മൂത്തുതുടങ്ങി. അവർ നേതൃത്വം ലിങ്കനിലേൽപ്പിച്ചു. ഇരു കക്ഷികളും ഉഗ്രമായ് പോരാടി. ഇരു ഭാഗത്തുനിന്നും എത്രയോ പേർ മൃതിയടഞ്ഞു. അബ്രഹാമിന്റെ കക്ഷിക്കായിരുന്നു ആദ്യഘട്ടത്തിൽ പരാജയം. എന്നാൽ നേതാവിന്റെ അചഞ്ചല മനസ്ഥിതിയും, തീക്ഷ്ണമായ സ്വാതന്ത്ര്യാഭിലാഷവും, അനന്യസാധാരണമായ യുദ്ധസാമർത്ഥ്യവും, തോൽക്കുന്ന തന്റെ കക്ഷിക്ക് ഒരു 'ടോണി'ക്കായിപ്പരിണമിച്ചു. അവർ ക്ഷീണത്തെയും നൈരാശ്യത്തെയും മറന്ന് വീണ്ടും ഉർജ്ജിതമായി പോരാടുകയും വിജയശ്രീലാളിതന്മാരായിത്തീരുകയും ചെയ്തു. അതോടുകൂടി അടിമത്വ ശൃംഖല മുറിഞ്ഞുവീണു. എത്രയോ സഹസ്രമാളുകൾ—അതെ ഇന്നലെ വരെ ആടുമാടുകളെപ്പോലെ ജീവിച്ചിരുന്നവർ—സ്വാതന്ത്ര്യാമൃതം പാനം ചെയ്യുന്നു. വളരെക്കാലം സന്താപാഗ്നിയിൽ വീണ് നരകിച്ചിരുന്നവർ ഇപ്പോൾ സ്വാതന്ത്ര്യസാഗരത്തിൽ നീന്തിക്കളിക്കുന്നു.

പ്രസ്തുത ഘോരസമരത്തിൽ ലിങ്കൻ കക്ഷിയിലെ എത്രയോ യുവാക്കൾ വീരസ്വർഗ്ഗം പ്രാപിച്ചു. ഇവരുടെ മരണത്തിൽ ലിങ്കനു തീരാത്ത വ്യസനമുണ്ടായിരുന്നുവെങ്കിലും, സ്വാതന്ത്ര്യസൂര്യന്റെ രശ്മികളേല്ക്കാതെ എത്രയോ കാലം കണ്ണീരും കയ്യുമായി കാലയാപനം ചെയ്ത ഒരു സമുദായത്തെ ഉദ്ധരിപ്പാൻ ചിലരുടെ ജീവനെ ബലികഴിച്ചിട്ടെങ്കിലും സാധിച്ചതിൽ അതിരറ്റ സന്തോഷവും ഉണ്ടായിരുന്നു.

യുദ്ധം കഴിഞ്ഞു ഉഭയകക്ഷികളും ഉടമ്പടിയിൽ ഒപ്പിട്ടു. അടുത്ത ഒരു ദിവസം അബ്രഹാമിന്റെ പക്ഷക്കാരും നീഗ്രോജാതിക്കാരായ അടിമകളും ചേർന്ന് ഒരു മോചനദിനം കൊണ്ടാടി. പലരും പല ഉല്ലാസങ്ങളിലും ഏർപ്പെട്ടു. കായികാഭ്യാസപ്രദർശനങ്ങൾ കാണുവാൻ ഒരു കൂട്ടർ, പാട്ടുകച്ചേരിയിൽ ഹാജരാകുവാൻ വേറൊരു കൂട്ടർ, സിനിമാമന്ദിരത്തിലേക്കു മൂന്നാമതൊരു സംഘം. എവിടെ നോക്കിയാലും ആനന്ദം. ആനന്ദമേ, പരമാനന്ദം! ചലനചിത്രപ്രദർശനശാലയിലേക്കുപോയ കൂട്ടത്തിൽ നമ്മുടെ സ്നേഹഭാജനമായ ലിങ്കനും ഉണ്ടായിരുന്നു. കളി പകുതിയായപ്പോഴേക്കു ഒരു ഭോഷൻ ഹാളിനുള്ളിൽ പ്രവേശിച്ച് അദ്ദേഹമിരിക്കുന്ന സ്ഥലത്തേക്ക് തിരിയുകയും കഠാരംകൊണ്ട് കുത്തിക്കൊല്ലുകയും ചെയ്തു.

എത്രയോ ജീവസ്സത്വങ്ങളെ സമുദ്ധരിച്ച് ലോകത്തിൽതന്നെ ഒരു പുതിയ കോളിളക്കമുണ്ടാക്കിത്തീർത്ത ഒരു പുരുഷകേസരിയുടെ അന്ത്യം ഇങ്ങിനെയാണ്. കഷ്ടം ചെയ്തുകളെ! വിധിവൈപരീത്യം!

ദാരിദ്ര്യത്തിൽ ജനിച്ചു, കഷ്ടതയിൽ വളർന്നു, പ്രതിബന്ധങ്ങളോട് മല്ലിട്ടുംകൊണ്ട് അവസാനം ഒരമേരിക്കൻ പൌരന് ലഭിക്കാവുന്ന ഏററവും വലിയ പദവിയിലെത്തുവാൻ മഹാനായ ലിങ്കനു സാധിച്ചു. ഇതിനുള്ള കാരണം അക്ഷീണപരിശ്രമം ഒന്നുമാത്രം. സർവ്വകലാശാലാ ബിരുദങ്ങളോ മററു സർട്ടിഫിക്കററുകളോ ഒന്നുമില്ലെങ്കിലും ഇംഗ്ലീഷുഭാഷാസാഹിത്യത്തിലും നിയമശാസ്ത്രത്തിലും സംഭാഷണകലയിലും അസൂയാവഹമായ ഒരു സ്ഥാനമാണ് അദ്ദേഹം നേടിയത്. ഇതെങ്ങിനെ സാധിച്ചു? സ്ഥിരോത്സാഹം ഒന്നുകൊണ്ടു മാത്രം. പ്രാരബ്ധത്തിന്റെ പേരിൽ പല പ്രവൃത്തികളും നിർത്തിവെക്കുന്ന ആളുകൾക്കും ദാരിദ്ര്യത്തിന്റെ നാമത്തിൽ ഒന്നും ചെയ്യാതിരിക്കുന്നവർക്കും, അബ്രഹാം ലിങ്കൻ ഒരു മാർഗ്ഗദർശിയായിരിക്കട്ടെ!

# ചില പുതിയ വിദ്യകൾ

(ലോകാവലോകി)

## ഫോട്ടോ എടുക്കുവാൻ തീപ്പെട്ടിവെളിച്ചം!

മോസ്കോഗവേഷണശാലക്കാർ ഒരു പുതിയതരം തീപ്പെട്ടിഉണ്ടാക്കിത്തുടങ്ങിയിരിക്കുന്നു. ഇതിന്റെ വെളിച്ചം കാൽനാഴിക ദൂരത്തോളം കാണാമെന്നും, ഈ വെളിച്ചത്തിൽ ഫോട്ടോകൂടി എടുക്കാമെന്നും അറിയുന്നു. ഇതിന്റെ തല ഒരു നെല്ലിക്കയെക്കാൾ വണ്ണമുണ്ടായിരിക്കും. സിഗ്നൽ കാണിക്കേണ്ടുന്ന ആവശ്യത്തിന്നാണു ഇതു ഇപ്പോൾ ഉപയോഗിക്കുന്നതു.

## സുഖക്കേടിന്ന് വില!

അമേരിക്കയിലെ ഡോക്ടർമാർ കരപ്പൻമാററാൻ ഒരു പുതിയ വിദ്യ കണ്ടുപിടിച്ചിരിക്കുന്നു. അടുത്തു സുഖക്കേടു ബാധിച്ചു സുഖമായ ആളുടെ രക്തം ശേഖരിച്ചു രോഗികളുടെ ദേഹത്തിൽ ഇഞ്ചെക്ട്ചെയ്യുക. ഇപ്രകാരം 250 ക്യൂബിക്ക് സെൻറിമീററർ രക്തത്തിന്നു 5 ഡോളർ അവർ ചിലവാക്കി. ഇതു ശേഖരിച്ചു മററുചില ഔഷധങ്ങളൊക്കെ ചേർത്തു കുപ്പിയിലാക്കി വെക്കുന്നു. ആവശ്യമുള്ളപ്പോൾ ഉപയോഗത്തിന്നെടുക്കുന്നു. ഈ വിദ്യനിമിത്തം രണ്ടുവയസ്സിന്നു കീഴിലുള്ള കുട്ടികളുടെ ഇടയിൽ ഈ രോഗം പരക്കുന്നതിനെ തടയുവാനും പ്രായംചെന്ന കുട്ടികളുടെയും മുതിന്നവരുടെയും കാൎയ്യത്തിൽ രോഗത്തിന്റെ കാഠിന്യം കുറക്കുവാനും സാധിച്ചിരിക്കുന്നു.

## വേവലാതിക്ക് ഓപ്പറേഷൻ!

അതെ, അതിനും ശസ്ത്രക്രിയ നടത്തിത്തുടങ്ങിയിരിക്കുന്നുവത്രേ! വേവലാതി മനസ്സിലാണല്ലോ. അവിടെയെങ്ങിനെ ഓപ്പറേഷൻ ചെയ്യും? എന്നായിരിക്കും നിങ്ങളുടെസംശയം. പറഞ്ഞുതരാം. മസ്തിഷ്കത്തിന്റെ മുൻവശത്തു ഉൾപാടയിൽനിന്നാണത്രെ വേവലാതി, അഥവാ ആധി പുറപ്പെടുന്നതു്. ഈ വ്യാധിയെ നീക്കുവാനുള്ള വിദ്യ പ്രസ്തുത പാടയെ, അഥവാ പടലത്തെ മുറിച്ചു മസ്തിഷ്കത്തിന്റെ ഇതരവിഭാഗങ്ങളിൽനിന്നു വേർപെടുത്തുകയാണ്. ഈ ഓപ്പറേഷൻ നെററിയുടെ അററത്തു (ചെന്നിക്ക്) ആണു ചെയ്യുന്നതു്. ഒന്നും മുറിച്ചുകളയേണ്ടതായിട്ടില്ല. മററുള്ള ഭാഗങ്ങൾക്കൊന്നും ഇതുകൊണ്ടു കേടും ഇല്ല. പക്ഷെ, മറെറാരു തകരാറുണ്ട്. ദീർഘദർശനംചെയ്യാനും ഭാവികാൎയ്യങ്ങളെപ്പററി ചിന്തിച്ചു പ്ലാൻചെയ്യുവാനും സ്വയം നിരൂപണംചെയ്യുവാനും ഉള്ള ശക്തി ഈ മുൻപടലത്തിനാണത്രെ ഉള്ളതു. ഓപ്പറേഷൻകൊണ്ടു ഈ ശക്തി നഷ്ടമാവും.

എങ്കിലും ജനങ്ങൾ ഇത്തരം ഓപ്പറേഷൻ ചെയ്യാതിരിക്കുന്നില്ല. അമേരിക്കയിൽ യുദ്ധത്തിന്നുമുമ്പുള്ള രണ്ടുകൊല്ലങ്ങളിലായി സ്ത്രീപുരുഷന്മാരടക്കം 48 പേർ ഇത്തരം ഓപ്പറേഷൻചെയ്തു തങ്ങളുടെ ആധിയാകുന്ന വ്യാധി മാററിയത്രെ! മററു ചില രാജ്യങ്ങളിലും ഇതു നടത്തപ്പെട്ടിട്ടുണ്ട്. ഇംഗ്ലണ്ടിൽ ആദ്യമായി ഇത്തരം ഒരു ഓപ്പറേഷൻ നടത്തിയതു ഈയ്യിടെ മാത്രമാണ്.

## ചത്തതിനെ ജീവിപ്പിക്കൽ

മരിച്ച മനുഷ്യനെപൂർണ്ണമായിജീവിപ്പിക്കുന്നതിൽ ശാസ്ത്രജ്ഞന്മാർ ഇതുവരെ വിജയികളായിട്ടില്ല. എന്നാൽ മൃതമായ അവയവങ്ങൾക്കു ജീവൻ നൽകുവാൻ അവർക്കു സാധിച്ചിട്ടുണ്ട്. മരിച്ചവരുടെ രക്തമെടുത്തു പ്രാണൻപോവാറായ രോഗികളുടെ ദേഹത്തിൽ കുത്തിവെച്ചു അവരുടെ ജീവൻ രക്ഷിക്കുന്ന വിദ്യ റഷ്യയിൽ പ്രയോഗിച്ചുവരുന്നുണ്ട്. പക്ഷെ സാംക്രമികരോഗംകൊണ്ടു മരിച്ചവരുടെ രക്തംഇതിന്നു ഉപയോഗിക്കുന്നുമില്ല. മൃതപ്രായമായ നയനങ്ങളുടെ ഭാഗങ്ങൾ മുറിച്ചെടുത്തുവെച്ചു കൊടുത്തു അന്ധന്മാർക്ക് കാഴ്ചയുണ്ടാക്കീട്ടുണ്ട്. ഈജിപ്തിൽ ഒരു സ്ത്രീക്കു "അഡ്റിനൽ" എന്ന ഗ്രന്ഥിക്കു (വൃക്കയുടെ അടുത്തു സ്ഥിതിചെയ്യുന്നതു) കേടു ബാധിച്ചു സ്ഥിതി ആപൽഘട്ടത്തിലെത്തിയപ്പോൾ രക്തസാമ്യമുള്ള ഒരു മൃതപുരുഷദേഹത്തിലെ ഇടത്തെ ഗ്രന്ഥി മുറിച്ചെടുത്തു രോഗിയുടെ ദേഹത്തിൽ വെച്ചു തുന്നിപ്പിടിപ്പിച്ചപ്പോൾ അവരുടെ രോഗം ഭേദപ്പെട്ടുവത്രെ!




# *പാരിസ്സിൽനിന്നു

ഖാൻബഹദൂർ മുഹമ്മദ് എം. എ.

Little Savoy Hotel,
8, Rue de Mont-dore,
Paris,
10—8—1924.

കുറെ ദിവസങ്ങൾക്കുമുൻപ് ഇവിടെനിന്നയച്ച കത്ത് ഇപ്പോൾ കിട്ടിയിരിക്കുമെന്നു വിശ്വസിക്കുന്നു. അവിടെനിന്നെനിക്കയക്കുന്ന കത്തുകൾ എന്റെ ലണ്ടൻമേൽവിലാസത്തിൽതന്നെ അയച്ചുകൊണ്ടിരുന്നാൽ മതി. കഴിഞ്ഞ കത്തിൽ, പാരീസു വളരെ കൌതുകമേറിയ ഒരു പട്ടണമാണെന്നും ഇവിടെ എത്രയോ പുരാതനവും ചരിത്രപ്രാധാന്യവുമായ കാഴ്ചസ്ഥലങ്ങൾ ഉണ്ടെന്നും എഴുതിയിരുന്നുവല്ലോ. പട്ടണത്തിന്റെ പലഭാഗങ്ങളിലും സഞ്ചരിച്ചുനോക്കുംതോറും അതാതുസ്ഥലങ്ങളിൽ ഏററവും കമനീയമാംവണ്ണം ഏർപ്പാടുചെയ്തിട്ടുള്ള ചെറു തോട്ടങ്ങളും വലിയ പാർക്കുകളും എത്രത്തോളമാണ് ഈ പട്ടണത്തിന്റെ കൌതുകത്തെ വർദ്ധിപ്പിക്കുന്നതെന്ന് വിസ്തരിക്കുവാൻ പ്രയാസമായി തോന്നുന്നു. പട്ടണത്തിന്റെ മദ്ധ്യത്തിൽതന്നെ Tuileries(ട്യൂലറീസ്) എന്ന ഏററവും കൌതുകമായ തോട്ടം സ്ഥിതിചെയ്യുന്നു. മറെറാരു ഭാഗത്ത് ലക്സംബർഗ്ഗ് (Luxembourg) എന്ന തോട്ടം ഏർപ്പെടുത്തിയിരിക്കുന്നു. അധികമായി പ്രഭുക്കളും ധനവാന്മാരും താമസിച്ചുവരുന്ന ഒരു ഭാഗത്ത് മോൺഷ്യോ(Monceau) എന്ന തോട്ടം എത്രയും ഭംഗിയായി വളർത്തിക്കൊണ്ടുവരുന്നു. മിക്ക തോട്ടങ്ങളുടേയും അരുവുകളിൽ ഗംഭീരമായ എടുപ്പുകളെക്കൊണ്ടു അലങ്കരിക്കപ്പെടുകയുംചെയ്തിരിക്കുന്നു. ചിലഭാഗങ്ങളിൽ ഈ തോട്ടങ്ങളുടെ അരുവുകളിൽക്കൂടി ഒഴുകിക്കൊണ്ടിരിക്കുന്ന സീൻ എന്ന നദി അവയ്ക്കു് ഒരു പ്രത്യേക ആകർഷകത്വം നൽകുന്നു. വളരെ മഹനീയമായ രീതിയിലാണ് ഈ തോട്ടങ്ങളിലുള്ള ചെടികളും, വൃക്ഷങ്ങളും, പുഷ്പമൈതാനങ്ങളും ഏർപ്പാടു ചെയ്തിട്ടുള്ളത്. ഇങ്ങിനെയുള്ള തോട്ടങ്ങളിൽ നടന്നും ഇരുന്നും എത്രയോ ജനങ്ങൾ ഉല്ലസിക്കുന്നതായിക്കാണാം.

തെരുവുകളിൽക്കൂടി നടക്കുമ്പോൾ കാഴ്ചക്കാരെ ആകർഷിക്കുന്നതു ഗംഭീരമായ ഷാപ്പുകളാണ്. വലിയ കണ്ണാടിച്ചില്ലുകളാൽ മാത്രം സുരക്ഷിതങ്ങളായ ഈ ഷാപ്പുകളിൽ എത്രയോ വിലപിടിച്ച ഉടുപ്പുകളും, ശീലത്തരങ്ങളും, രത്നങ്ങളും, സുഗന്ധദ്രവ്യങ്ങളും, സ്ത്രീകളുടെ മററു അലങ്കാരസാമഗ്രികളും വീട്ടുസാമാനങ്ങളും ഭംഗിയായി പ്രദർശിപ്പിക്കപ്പെട്ടിട്ടുള്ളതു്, അവ വാങ്ങുവാൻ സാധിക്കാത്തവർ റോഡിന്നരികിൽനിന്നു ഈ കണ്ണാടിച്ചില്ലുകളിൽക്കൂടി കണ്ടാനന്ദിക്കുന്നു. എന്നാൽ എനിക്കവയിലുമധികം ആകർഷണീയമായി തോന്നിയതു ഇതേ മാതിരി തടിച്ച കണ്ണാടിച്ചില്ലുകളാൽ സംരക്ഷിക്കപ്പെട്ട പുസ്തകഷാപ്പുകളും കുട്ടികളുടെ കളിക്കോപ്പുകൾ ശേഖരിച്ചു വില്ക്കുവാൻ വെച്ചിട്ടുള്ള സ്ഥലങ്ങളുമാണ്. എത്രയും ഭംഗിയേറിയ ചിത്രങ്ങൾ അടങ്ങിയവയും, വലിയ അക്ഷരങ്ങളാൽ കൌതുകകരമായി അച്ചടിച്ചിട്ടുള്ളതുമായ എത്ര വിലപിടിച്ച പുസ്തകങ്ങളാണ് ഇങ്ങിനെയുള്ള ഷാപ്പുകളിൽ വില്പനക്കായി വെച്ചിട്ടുള്ളതു്! ഫ്രഞ്ചു മാതാപിതാക്കൾ ആയിരക്കണക്കായി തങ്ങളുടെ ചെറുകുട്ടികളോടുകൂടി ഈ ഷാപ്പുകളിൽ കയറി കുട്ടികളുടെ വാസനക്കനുസരിച്ചുള്ള പുസ്തകങ്ങളും കളിക്കോപ്പുകളും വാങ്ങി ഇറങ്ങുന്നു. ഈ കാഴ്ച കാണുമ്പോഴാണ് നമ്മുടെ നാട്ടിലെ പൈതങ്ങളുടെ താല്പര്യങ്ങളെ നാം എത്രകണ്ടു നിഷേധിക്കുന്നുവെന്നാലോചിച്ചു ലജ്ജ തോന്നുന്നതു്. നാം അധോഗതിപ്രാപിച്ചും ഇക്കൂട്ടർ പുരോഗമിച്ചും വരുന്നതിൽ പിന്നെ അത്ഭുതപ്പെടുവാനുണ്ടോ ?

ഇവിടത്തെ കാഴ്ചസ്ഥലങ്ങളിൽ പ്രധാനമായ ഒന്നു ''എയ്ഫൽ ടവർ'' (Eiffel Tower) എന്ന ഇരുമ്പുറെയിലുകൾകൊണ്ടു പണിചെയ്തുണ്ടാക്കിയ, ഏററവും പൊക്കമുള്ള ഒരു ഗോപുരമാണ്. 984 അടിപൊക്കമുള്ള ഈ ഗോപുരം ലോകത്തിൽവെച്ചു ഏററവും ഉ

* ഡിവിഷനൽ ഇൻസ്പെക്ടർ ഖാൻബഹദൂർ കെ. മുഹമ്മദ് സാഹിബ് വിദ്യാഭ്യാസപരിശീലനാർത്ഥം ഇംഗ്ലണ്ടിൽ പോയിരുന്ന കാലത്തു വിവിധസ്ഥലങ്ങളിൽനിന്നു അദ്ദേഹം തന്റെ പിതാവിന്നു അയച്ചിട്ടുള്ള ചില കത്തുകളാണ് അദ്ദേഹത്തിന്റെ അനുമതിയോടുകൂടി ഞങ്ങൾ ഈ പംക്തിയിൽ പ്രസിദ്ധംചെയ്യുന്നതു്. ഇന്നു ഫ്രാൻസ് പ്രത്യേകം പൊതുജനദൃഷ്ടിക്കു വിഷയീഭവിച്ചിരിക്കുകകൊണ്ടു കത്തുകൾ തുടർച്ചയായി പ്രസിദ്ധപ്പെടുത്തുന്നതിന്നു പകരം സന്ദർഭം ഓർത്തു ഈ കത്തിന്നു മുൻഗണന നൽകിയതാണ്. (പ.)

യരമുള്ളതാണത്രെ. അതിന്റെ അടിഭാഗം 2½ഏക്കർ സ്ഥലം പിടിച്ചിട്ടുണ്ടു. ഇതു 1889ൽ എയ്ഫൽ എന്നൊരാളാൽ, അക്കാലത്തുണ്ടായ ഒരു പ്രദൎശനത്തോടനുബന്ധിച്ചു പണിചെയ്യപ്പെട്ടതാണ്. ഇതിന്നു മൂന്നു തട്ടുകളുണ്ട്. രണ്ടു തട്ടുകളിലേക്കു സാധാരണകോണിപ്പടിയിലൂടെയും, ഇലക്ട്രിക്ക് ലിഫ്റ്റ് വഴിയായും കയറാം. എന്നാൽ അവസാനത്തെതട്ടിലേയ്ക്കുലിഫ്റ്റ് വഴിയായി മാത്രമെ കയറുവാൻ സാധിക്കയുള്ളു. ഇതിന്റെ മുകൾതട്ടിൽ കയറിയാൽ 80നാഴികദൂരംവരെയുള്ളസ്ഥലങ്ങൾ കാണാവുന്നതാണ്. ഇപ്പോൾ ഇതു ഒരു കമ്പിയില്ലാക്കമ്പിസ്റ്റേഷനായിട്ടാണ് ഉപയോഗിച്ചുവരുന്നതു. കഴിഞ്ഞ യുദ്ധകാലത്തു യുദ്ധവാൎത്തകൾ ലോകമാസകലം വിതരണം ചെയ്തിരുന്നതു ഈ ഗോപുരം മുഖേനയാണത്രെ. ഫ്രഞ്ചുകാർ അനേകകലകളിൽ പ്രശസ്തനിപുണന്മാരാണെന്നു് ഞാൻ ഇതിന്നു മുൻപ് എഴുതിയിരുന്നുവല്ലൊ. ഇവിടെയുള്ള അനേകം കാഴ്ചബംഗ്ലാവുകൾ ഇതിന്നു തെളിവു നൽകുന്നു. ഇവയിലൊന്നാണ് ലൂവർ (Louvre) എന്ന ഏററവും ശ്രുതിപ്പെട്ട കാഴ്ചസ്ഥലം. ഇതു ഫ്രാൻസിലെയും മററും അഗ്രഗണ്യന്മാരായ ചിത്രമെഴുത്തുകാരുടെ കൃതികൾ ശേഖരിച്ചു് പ്രദൎശിപ്പിക്കപ്പെട്ടിട്ടുള്ള ഒരു ഗംഭീരമായ എടുപ്പാണ്. ആദ്യകാലങ്ങളിൽ ഈ കെട്ടിടം ഇവിടുത്തെ രാജാക്കന്മാർ താമസിച്ചുവന്നിരുന്ന ഒരു കൊട്ടാരമായിരുന്നുവത്രെ; എന്നു തന്നെയുമല്ല ഈ എടുപ്പിന്റെ പരിസരങ്ങളിൽവെച്ചാണത്രെ ഫ്രഞ്ചുചരിത്രത്തിലെ ഏററവും പ്രധാനമായ സംഭവങ്ങൾ നടന്നിട്ടുള്ളത്. എടുപ്പുകൾ ഒട്ടാകെ 48 ഏക്കർ സ്ഥലം പിടിച്ചിട്ടുണ്ട്. ലോകത്തിൽവെച്ചു് ശ്രുതിപ്പെട്ട ചിത്രങ്ങളുടെ ഏററവും വലിയ ശേഖരണമാണിത്.

ഇവിടുത്തെ വേറൊരു കാഴ്ചസ്ഥലമാണ് ലക്സെംബർഗ്ഗ് കൊട്ടാരവും (Luxembourg Palace) അതിന്നു ചുററുമുള്ള തോട്ടങ്ങളും. ഇതാണ് ഫ്രഞ്ച് പാർലിമെൻറ് മന്ദിരം. ഈ കൊട്ടാരത്തിന്റെയും അതിന്നു ചുററുമുള്ള തോട്ടങ്ങളുടെയും കൌതുകം കണ്ടാനന്ദിക്കുവാൻ എത്രയോ കാഴ്ചക്കാർ ദിനംപ്രതി ഇതു സന്ദൎശിച്ചുവരുന്നു.

36 ലക്ഷം പുസ്തകങ്ങൾ ശേഖരിച്ചിട്ടുള്ള നാഷനൽ ലൈബ്രറി (പുസ്തകശാല)യും ലാററിൻ ക്വാർട്ടർ (Latin Quarter) എന്ന ഭാഗത്ത് സ്ഥിതിചെയ്യുന്ന ഗംഭീരമായ സൎവ്വകലാശാല എടുപ്പുകളുമാണ് മററു പ്രധാന കാഴ്ചകളിൽ പെട്ടവ.

ചരിത്ര പ്രധാനങ്ങളായ എത്രയോ കൊട്ടാരങ്ങൾ സ്ഥിതിചെയ്യുന്ന ഈ പട്ടണത്തിൽ അങ്ങിനെയുള്ള അനേകം ദൈവാരാധനാസ്ഥാപനങ്ങളുമുണ്ടെന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. 'നോട്ടർ ഡാം' (Notre Dame) എന്ന ശ്രുതിപ്പെട്ട പള്ളിയാണ് ഇവയിൽ ഒന്ന്. 1163ൽ ആരംഭിച്ച ഈ പള്ളിനിൎമ്മാണം 1315ൽ മാത്രമാണത്രെ അവസാനിച്ചത്. ഇതു ശില്പകലയിലും ഫ്രഞ്ചു ചരിത്രത്തിലും വളരെ പ്രാധാന്യമർഹിക്കുന്ന ഒന്നാണ്. ഇവിടുത്തെ മററു ശ്രുതിപ്പെട്ട എടുപ്പുകളിൽപെട്ടവയാണ് Palais de Justice (പലെയ ഡി ജസ്റ്റിസ്) എന്ന കോടതി എടുപ്പുകളും Palais Royal (പലെയ് റോയൽ) എന്ന ചില വലിയ ഗവൎമ്മേണ്ടാപ്പീസുകൾ സ്ഥിതിചെയ്യുന്ന ഒരു കൂട്ടം എടുപ്പും. ഇപ്പോൾ ഇവിടെയുള്ള വലിയ എടുപ്പുകളെല്ലാം ഫ്രാൻസിൽ രാജാക്കന്മാർ വാണിരുന്ന കാലത്തു അവരുടെ ആവശ്യാൎത്ഥം പണിചെയ്യപ്പെട്ടിട്ടുള്ളവയായതുകൊണ്ടു അവയെല്ലാം ഏററവും ഭംഗിയേറിയവയും ശില്പകലയിൽ പ്രാധാന്യമർഹിക്കുന്നവയുമാണു. ഇന്നത്തെ പരന്ത്രാസു പ്രജാധിപത്യഗവൎമ്മേണ്ട് അവയെല്ലാം ഗവൎമ്മേണ്ടാപ്പീസുകളായിട്ടോ കാഴ്ചബംഗ്ലാവുകളായിട്ടോ ഉപയോഗിച്ചുവരുന്നു.

ഇതിന്നു മുമ്പെഴുതിയ കത്തിൽ 'പാരിസ് ഉറങ്ങുന്നില്ല' എന്നൊരു ചൊല്ലുണ്ടെന്നുഞാൻ പറഞ്ഞുവല്ലോ. ഇതിന്നു കാരണം ഇവിടുത്തെ ധാരാളമായ വിനോദസ്ഥലങ്ങളിൽ ലക്ഷക്കണക്കായി ജനങ്ങൾ രാത്രി മുഴുവനും പ്രവേശിച്ചു ആനന്ദിച്ചുവരുന്നു എന്നതാണ്. ഇങ്ങിനെയുള്ള സ്ഥലങ്ങളിൽ ഒന്നാണ് 'ദി ഓപെറ, (The Opera) എന്ന നാടകശാല. നാട്യത്തിന്നു ശ്രുതിപ്പെട്ട ഒരു സ്ഥാപനമാണ് ഇതു്. പൊതുമൎയ്യാദയെ ലംഘിച്ചു നടികൾ മടിയില്ലാതെ നഗ്നരായി രംഗപ്രവേശം ചെയ്യുന്ന ഒരു നാടകശാലയാണ് Folies Bergere (ഫോളീസ് ബെർജർ) ഇതു വിദേശീയരുടെ ഒരാരാമസ്ഥലവുമാണ്. ഇതുകൂടാതെ യൂറോപ്യൻസമ്പ്രദായത്തിലുള്ള നൃത്തങ്ങൾ (Dancing)ക്കായി രാത്രിമുഴുവനും തുറന്നുവെച്ചിട്ടുള്ള വളരെ അധികം സ്ഥലങ്ങളുണ്ട്. ഈവക സ്ഥലങ്ങളിൽ വലിയ ഒരു ഹോളിന്റെ മദ്ധ്യഭാഗം ഡാൻസിങ്ങിന്നായി ഒഴിച്ചുവിട്ടു അതിന്റെ ചുററുഭാഗവും ജനങ്ങൾക്കിരുന്നു ലഘുഭക്ഷണം കഴിക്കുന്നതിന്നും വൈൻ കുടിക്കുന്നതിന്നും ആയി ഏൎപ്പാടു ചെയ്തിട്ടുണ്ട്. പാരിസ്സിൽ വിശ്രമാൎത്ഥം വരുന്ന എത്രയോ അധികം വിദേശീയർ ഈ സ്ഥലങ്ങൾ തങ്ങളുടെ ആനന്ദത്തിന്നായി ഉപയോഗിച്ചുവരുന്നു.

ലോകത്തിലെ ഏററവും പ്രാധാന്യമേറിയ ഒരു ഉല്ലാസരംഗമായ പാരിസ്സിനെക്കുറിച്ച് കത്തുകളിൽ ഇതിലധികം വിവരം നൽകുവാൻ പ്രയാസമായി തോന്നുന്നു. അതിനാൽ ഈ കത്ത് അവസാനിപ്പിക്കുകയല്ലാതെ നിവൃത്തിയില്ല. ലണ്ടനിലേക്ക് മടങ്ങുന്നതിന്നുമുമ്പ് ബെൽജിയത്തിന്റെ തലസ്ഥാനമായ ബ്രസൽസ് (Brussels) കൂടി സന്ദൎശിക്കണമെന്നു വിചാരിക്കുന്നുണ്ട്. ഇനി അധികവിവരം അവിടെനിന്നെഴുതിയറിയിച്ചുകൊള്ളാം. എനിക്കു സുഖം തന്നെ.

# കുറിപ്പുകൾ

കടലാസ്സ് നിയന്ത്രണ ഉത്തരവിൻെറ പരിധിയ്ക്കുള്ളിൽ നിന്നുകൊണ്ടാണ് കഴിഞ്ഞ ലക്കം മുതൽ മാസിക പുറത്താക്കുന്നതെന്നു ആ ലക്കത്തിൽ ഞങ്ങൾ പ്രസ്താവിക്കയുണ്ടായി. സാധാരണ ഒരു ലക്കത്തിൻെറ 30 ശതമാനം കടലാസ്സുമാത്രമെ മേലിൽ ഉപയോഗിച്ചുകൂടുവെന്നും എന്നാൽ രണ്ടുമാസത്തിന്നുകൂടി ഈ തോതു ശരിപ്പെടുത്തിയാൽ മതിയെന്നുമുള്ള കടലാസ്സു നിയന്ത്രണകല്പനപ്രകാരം, 50 പേജിൽ പ്രസിദ്ധം ചെയ്തിരുന്ന 'റവ്യൂ' ഒന്നുകിൽ മാസത്തിൽ 15 പേജുകളോ, അല്ലെങ്കിൽ രണ്ടുമാസത്തേയ്ക്കു കൂടി 30 പേജിലോ പ്രസിദ്ധം ചെയ്യുവാൻ ഞങ്ങൾ നിർബ്ബന്ധിതരായി. 15 പേജിൽ ഒരു മാസിക പ്രസിദ്ധം ചെയ്യുന്നതിൻെറ അപ്രായോഗികതയും അനൌചിത്യവും മനസ്സിലാക്കി രണ്ടു മാസത്തെ വിഹിതം ഉപയോഗപ്പെടുത്തിയാണ് ജൂലായി മാസത്തെ മാസിക ഞങ്ങൾ പുറത്താക്കിയതു. ആഗസ്റ്റ് ലക്കത്തിൻെറ കടലാസ്സുകൂടി അങ്ങിനെ ഉപയോഗിക്കുക കാരണം ഒരു പ്രത്യേക ഉത്തരവുകൂടാതെ ആഗസ്റ്റ് ലക്കം പ്രസിദ്ധീകരിപ്പാൻ സാധ്യമല്ലാതെ വന്നു. ഈ വിവരങ്ങളെല്ലാം കാണിച്ചും, പഴയപടി 'റവ്യൂ' പ്രസിദ്ധം ചെയ്വാൻ ഉത്തരവുണ്ടാകാനായപേക്ഷിച്ചും ഞങ്ങൾ ഗവമ്മെണ്ടിനെഴുതിയതിൻെറ മറുപടിയാണു മാന്യവായനക്കാരുടെ അറിവിന്നായി താഴെ ഉദ്ധരിക്കുന്നതു:

No. O—617—P(A)44 **Government of India**

## Department of Industries and Civil Supplies

*Subject:*—THE MAPPILLA REVIEW

Sir,

With reference to your letter dated 31st July 1944 I am directed to say that in order to enable the Government of India to consider your request, this Department may kindly be furnished with the following information in respect of the periodical "MAPPILLA REVIEW":-

I ..........................................................................

II. In the meantime you are permitted to print not more than 32 pages per issue of the Magazine "MAPPILLA REVIEW" including 8 pages of advertisement and 4 pages of cover.

(Sd).

*Paper Officer.*

[റവ്യൂവിൻെറ ആവശ്യങ്ങളെ പരിഗണിക്കുന്നതിനായി ചില വിവരങ്ങൾ ഗവമ്മെൻറിന്നു നൽകുവാനാവശ്യപ്പെട്ടുകൊണ്ടും, അതുവരെയ്ക്കും 8 പേജു പരസ്യവും 4 പേജു കവറുമടക്കം 32 പേജിൽ മാസിക പ്രസിദ്ധം ചെയ്യുന്നതിന്നനുവദിച്ചു കൊണ്ടുമുള്ളതാണീകല്പന.]

ഈ പരിതഃസ്ഥിതിയിലാണ് അതാതു മാസങ്ങളിൽ കൃത്യമായി പുറപ്പെട്ടിരുന്ന

'റവ്യൂ' ഇത്രയും ദിവസം താമസിക്കുവാനിടയായതെന്നു ഞങ്ങളുടെ വായനക്കാരെയും പരസ്യക്കാരെയും സവിനയം അറിയിച്ചുകൊള്ളുന്നു.

'റവ്യൂ' അതിൻെറ വണ്ണത്തിലും കൃത്യതയിലും വ്യതിചലിച്ചിട്ടുണ്ടെങ്കിൽ അതു അപരിഹാര്യമായ പരിതഃസ്ഥിതി കാരണമാണെന്നു ഞങ്ങളുടെ ബന്ധുക്കളെ ഒന്നുകൂടി ഉൽബോധിപ്പിക്കുകയും, ഞങ്ങളുടെ അപേക്ഷയ്ക്കു ഗവമ്മെൻറിൽ നിന്നൊരു തീരുമാനം ലഭിച്ചാലുടനെ അതനുസരിച്ചു മാസിക ക്രമപ്പെടുത്തുന്നതാണെന്നറിയിക്കുകയും ചെയ്തുകൊള്ളട്ടെ.

## തിരൂർ മുസ്ലിം ബാലികാഹൈസ്കൂൾ

പ്രസ്തുത സ്ഥാപനത്തിൽ അദ്ധ്യയനം ചെയ്തുവരുന്ന സാധുവിദ്യാർത്ഥിനികളുടെ സഹായാർത്ഥം ഹൈസ്കൂൾ കമ്മിററി സിക്രട്ടരി ജ: ഹാജി കൊയപ്പത്തൊടി എം. അഹമ്മദുകുട്ടി സാഹെബ് ചെയ്ത അഭ്യർത്ഥന കഴിഞ്ഞ ജൂൺലക്കം "മാപ്പിളറവ്യൂ"വിൽ ഞങ്ങൾ പ്രസിദ്ധം ചെയ്തതു മാന്യവായനക്കാരുടെ ശ്രദ്ധയിൽ പെട്ടിരിക്കുമല്ലൊ. സെക്രട്ടരിയുടെ അഭ്യർത്ഥനയിൽ പറഞ്ഞപോലെ ഓരോരുത്തരെയും ചെന്നു കാണുവാൻ ഇക്കാലത്തുള്ള വിഷമം ചില്ലറയല്ല. അതുകൊണ്ടു ഞങ്ങൾ വീണ്ടും ഈ കുറിപ്പെഴുതുകയാണ്. തുടരെത്തുടരെ ചെയ്യുന്ന അഭ്യർത്ഥനകളുടെ ഫലം അവരുടെ കത്തവ്യബോധത്തെ ഉദ്ദീപിപ്പിക്കുമെന്നു ഞങ്ങൾ വിശ്വസിക്കുന്നു.

സിക്രട്ടരിയുടെ റിപ്പോർട്ടിൽ നിന്നു സ്കൂളിൻെറ ധനപരമായ നില ഇപ്പോഴും ആശാസ്യമല്ലെന്നു കാണാം. ഇതിന്നൊരു പരിഹാരം ഉടനടി ഉണ്ടാക്കേണ്ടിയിരിക്കുന്നു. അതു മുസ്ലിമീങ്ങളുടെ കടമയാണ്.

പരിശുദ്ധമായ ഈ റംസാൻമാസത്തിലാണല്ലൊ മുസ്ലിമീങ്ങൾ കയ്യയച്ചു സക്കാത്തു കൊടുക്കാറുള്ളതു. ധാന്യത്തിൻെറ സക്കാത്തു് ധാന്യമായിത്തന്നെ കൊടുക്കുവാൻ ഇന്നത്തെ പരിതഃസ്ഥിതി അനുവദിക്കുമോ എന്നു സംശയവുമാണ്. ഈ അവസരത്തിൽ അങ്ങിനെ സക്കാത്ത് കൊടുക്കേണ്ട വകയും അവശേഷിക്കുന്നതാണ്. സമുദായപുരോഗമനത്തിന്നുവേണ്ടി വ്യയം ചെയ്യുമ്പോൾ വ്യക്തികളേക്കാൾ മുൻഗണന നൽകേണ്ടതു സഹായമർഹിക്കുന്ന സ്ഥാപനങ്ങൾക്കാണെന്നു ഞങ്ങൾ മാന്യവായനക്കാരെ ഉൽബോധിപ്പിച്ചുകൊള്ളുന്നു.

കഴിഞ്ഞ ജൂൺലക്കത്തിൽ പ്രസിദ്ധം ചെയ്തതിന്നുപുറമെ, സംഭാവനനല്കിയ മാന്യന്മാരുടെ പേരുവിവരം താഴെ ചേക്കുന്നു. മറുനാട്ടിലെ മുസ്ലിമീങ്ങളുടെ ഈ ഉചിതകൃത്യത്തിൽ ഞങ്ങളവരെ അഭിനന്ദിക്കുന്നു.

| | | | |
|---|---|---|---|
| 1. | റാവുസാഹിബ് M. S. P. സോളായി നാദാർ, ഡിണ്ടിഗൽ | 200 0 0 |
| 2. | ജനാബ് K. M. മുഹമ്മദ് അബ്ദുൽ കാദർ സാഹിബ് ,, | 250 0 0 |
| 3. ,, | M. സയ്യിദ് ഇബ്രാഹിം ,, | 100 0 0 |
| 4. ,, | T. S. A. മുഹമ്മദ് മൊയിദീൻ ,, | 100 0 0 |
| 5. ,, | T. K. E. നാദർഷാ ,, | 100 0 0 |
| 6. ,, | S. S. P. പൊന്നപ്പാ ,, | 100 0 0 |
| 7. ,, | K. M. ഷെയ്ക്ക് മുഹമ്മദ് താജുദ്ദീൻസാഹിബ് ,, | 100 0 0 |
| 8. ,, | S. M. മണിയംക്കർ റാവുത്തർ | 50 0 0 |
| 9. ,, | S. M. കാദർമൊയിദീൻ ,, | 50 0 0 |
| 10 ,, | M. K. Y. മുഹമ്മദ് ഇബ്രാഹിം ബ്രദേർസ്. ,, | 50 0 0 |
| 11. ,, | O. S. പീർമുഹമ്മദ്സാഹിബ് | 50 0 0 |
| 12. ,, | N. V. T. ശംസുദ്ദീൻകമ്പനി | 50 0 0 |
| 13. ,, | A. P. P. അബ്ദുർറഹിമാൻ സാഹിബ് ,, | 50 0 0 |
| 24. ,, | K. അബുബക്കർസാഹിബ് ടിമ്പർമച്ചൻറ, കല്ലായി | 100 0 0 |